George Thazhathil

# ബഥനിമാസിക

വാല്യം 6 } ൧൧൦൭ തുലാം, വൃശ്ചികം. } ലക്കം ൧൦, ൧൧

## വിഷയവിവരം.

# പ്രത്യേക അറിയിപ്പ്

ബഥനിമാസികയുടെ വരിസംഖ്യ പിരിക്കുന്നതിനായി ആശ്രമത്തിൽനിന്നു ആളുകളെ നിയോഗിച്ചിരിക്കുന്നു എന്നുള്ള വിവരം മാന്യവായനക്കാരെ അറിയിച്ചുകൊള്ളുന്നു. ഞങ്ങളുടെ ഏജൻററന്മാർ പണപ്പിരിവിനു വരുമ്പോൾ അവധിപറഞ്ഞു അവരെ വെറുതേ വിടാതിരിക്കുന്നതിനു വായനക്കാർ എല്ലാവരും കാലേക്കൂട്ടി കരുതിയിരിക്കേണ്ടതാണെന്നു പ്രത്യേകം അപേക്ഷയുണ്ടു്. ഈ മാസിക അവിടെ എത്തുമ്പോഴേക്കു അതതു സ്ഥലങ്ങളിൽ പണപ്പിരിവുകാരും എത്തുന്നതിനാണു ഏർപ്പാടുചെയ്തിരിക്കുന്നതെന്നു അറിയിച്ചുകൊള്ളുന്നു.

മാനേജർ.

# രണ്ടു പുതിയ പുസ്തകങ്ങൾ.

൧. എങ്ങനെ വേദപാരായണം നടത്തണം?

പ്രയോജനപ്രദമായി വേദവായന നടത്തുന്നതെങ്ങനെയെന്നു് ഇതിൽ വിവരിച്ചിരിക്കുന്നു.

൨. എങ്ങനെ പ്രാർത്ഥിക്കണം?

ദൈവത്തോടു് അടുത്തു സംസർഗ്ഗംചെയ്യുന്നതിനു് ഉപയുക്തമായ പ്രാർത്ഥനാജീവിതപദ്ധതി ഇതിൽ ഭംഗിയായി വിവരിച്ചിട്ടുണ്ടു്.

ഓരോന്നിനും വില ഒരു ചക്രം വീതം.

തിരുവല്ലായിലുള്ള ബഥനി ബുക്കുഡിപ്പോവിൽ വാങ്ങാൻ കിട്ടുന്നതാണു്.



# ബഥനിമാസിക.

വാല്യം 6 } 1107 തുലാം { ലക്കം 10

## വി: സഭയ്ക്കുവേണ്ടിയുള്ള പ്രാർത്ഥന

കർത്താവെ! നിന്റെ വി. സഭയ്ക്കു് നിരപ്പും സമാധാനവും നൽകുകയും അതിലെ ഭരണാധികാരികൾക്കു് ഉത്തമവും ശാന്തവുമായ വാർദ്ധക്യത്തെ കൊടുക്കുകയും ചെയ്യേണമേ. സത്യവചനത്തെ നേരാംവണ്ണം ഉപദേശിച്ചുകൊടുക്കുന്ന ഇടയന്മാരെ അതിനു് എഴുനേല്പിക്കയും ചെയ്യേണമേ. ആയതു് ഞങ്ങൾ നിനക്കും, നിന്റെ ഏകജാതനും, നിന്റെ പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറ്റുവാനായിട്ടുതന്നെ- ആമ്മീൻ.

## ബഥനി ആശ്രമവാർത്തകൾ.

ഭിന്നവകുപ്പുകാരായ സുറിയാനി ക്രിസ്ത്യാനികളുടെ ഒരു സമ്മേളനത്തിനു സംബന്ധിപ്പാനായി മദ്രാസിനു പോയിരുന്ന ആശ്രമാദ്ധ്യക്ഷൻ ഫാദർ അലക്സിയോസ് ഒ. ഐ. സി. അവർകൾ മടങ്ങി എത്തിയിരിക്കുന്നു.

ആശ്രമംവകയായി അധഃകൃതന്മാരുടെ ഇടയിൽ മേപ്രാലും ചെന്നിത്തലയും സുവിശേഷവേല ആരംഭിച്ചിരിക്കുന്നു:

തിരുവല്ലാ ബഥനിപ്പള്ളിയിൽവച്ചു തുലാം ൨൯-ാം- കൂദാശ് ഈത്തോപെരുനാൾദിവസം ആശ്രമസ്ഥന്മാരിൽ മൂന്നുപേർക്കു് കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് ശെമ്മാശുപട്ടം നൽകുന്നതാണു്.

## സഭാവാർത്തകൾ.

ഏതാനുംവർഷംമുമ്പു സുറിയാനിസഭവിട്ടു റോമ്മാസഭയിലേക്കു സംക്രമിച്ച ആന്നിയിൽ ദിവ്യശ്രീ നൈനാൻ കത്തനാർ അവർകളുടെ പുത്രൻകൊല്ലം പെററിസിമ്മനാരിയിൽ പഠിച്ചുവരവെ മാർ ഇവാനിയോസു മെത്രാപ്പോലീത്താ അവർകളുടെ മതപരിവർത്തനാനന്തരം കൊല്ലത്തുനിന്നു വെണ്ണിക്കുളത്തെത്തി മെത്രാപ്പോലീത്താ അവർകളോടു ഒരുമിച്ചു താമസിച്ചുവരികയായിരുന്നു. അദ്ദേഹം വീണ്ടും സുറിയാനി സഭയിലേക്കു മടങ്ങി വന്നിരിക്കുന്നു. അതുപോലെതന്നെ ഓമല്ലൂർ പീടികയിൽ വറുഗീസുകത്തനാർ അവർകളുടെ അനുയായികളായി അഞ്ചാറുവർഷം മുമ്പു റോമ്മാസഭയിലേക്കു തിരിഞ്ഞ നാലഞ്ചു കുടുംബക്കാരും, റീത്തു പ്രസ്ഥാനത്തിൻെറ പ്രാരംഭത്തിൽ മതപരിവർത്തനം ചെയ്തു റോമ്മാസഭയിലേക്കു പോയ കായംകുളത്തു പരുത്തിമൂട്ടിൽ ദിവ്യശ്രീ തോമ്മാസ് ശെമ്മാശ്ശൻ അവർകളും മനസ്സാക്ഷിയുടെ പ്രേരണയാൽ മാതൃസഭയിലേക്കു മടങ്ങിവന്നിരിക്കുന്നു.

ഫാദർ അലക്സിയോസു അവർകൾ മദ്രാസിൽ നിന്നു മടങ്ങി വരുംവഴി കോയമ്പത്തൂരിൽ എത്തി അവിടെ താമസിക്കുന്ന മലങ്കര സുറിയാനി സഭാംഗങ്ങളെ ഉദ്ദേശിച്ചു ഒക്ടോബർ ൧൭-ാംനു- ഞായറാഴ്ച അവിടുത്തെ സ്. പി. ജി. പള്ളിയിൽ വി. കുർബാന അനുഷ്ഠിക്കുകയുണ്ടായി. സ്ഥലത്തു താമസിക്കുന്നവരായി നൂററിഅൻപതിൽപരം സുറിയാനിക്കാർ ഇതിൽ സംബന്ധിച്ചിരുന്നു. ഈ കൂട്ടത്തിൽ പാലക്കാട്ടു ഡിസ്ട്രിക്ട് ഫോറസ്റ്റ് ഓഫീസർ മേപ്രാൽമണമേൽ മി. എം. സി. ചാണ്ടി അദ്ദേഹത്തിൻെറ സഹോദരൻ മി. എം. സി. പോത്തൻ, കോയമ്പത്തൂർ ഡിസ്ട്രിക്ട് ഹെൽത്ത്ഓഫീസർ ഡോക്ടർ ഏ. ജെ. ജോർജ്ജ്, കോയമ്പത്തൂർ മുനിസിപ്പൽ ഹൈസ്കൂൾ അസിസ്റ്റൻറ് മി. പി. ഇ. ചെറിയാൻ ബി. എ. എൽ. ററി., കോയമ്പത്തൂർ ഡിസ്ട്രിക്ട്കോർട്ടു വക്കീൽ മി. പി. ഇ. ഈപ്പൻ ബി. എ. ബി. എൽ., ഇൻഡ്യൻ ടുബാക്കോ കോർപ്പൊറേഷ്യൻ മാനേജർ മി. കെ. എം. ജെയിക്കബ്, (മി. കെ. സി. മാമ്മൻമാപ്പിളയുടെ പുത്രൻ) മുതലായവരുടെ പേരുകൾ പ്രത്യേകം പ്രസ്താവയോഗ്യമാണ്. കോയമ്പത്തൂരിൽ സുറിയാനി

ക്കാക്കായി പണിതുവരുന്ന പള്ളി മിക്കവാറും പൂൎത്തിയായിരിക്കുന്നു. ലോകത്തിലുള്ള സകലമാനപേരും സാമ്പത്തികാധഃപതനംമൂലം വിഷമിക്കുന്ന ഈ ഘട്ടത്തിൽ ഭാരവാഹികൾ വളരെ പണിപ്പെട്ടും ഞെരുങ്ങിയും ആണു് ഈ കാൎയ്യം നിൎവ്വഹിച്ചുകൊണ്ടുപോകുന്നതു്. ആയിരം രൂപയിൽ താണ ഒരു തുക ഇപ്പോൾ ഇതുസംബന്ധിച്ചു് കടബാദ്ധ്യതയുണ്ടു്. പട്ടക്കാരൻെറ താമസത്തിനാവശ്യപ്പെട്ട മുറികളും മററും ഇതുവരെ പണിതിട്ടില്ല. സുറിയാനിക്കാരുടെ വകയായി കേരളത്തിനു വെളിയിൽ ഇദംപ്രഥമമായി പണികഴിക്കപ്പെട്ടിട്ടുള്ള പള്ളിയാണിതു്. ഇവിടം ഒരു മിഷ്യനറി സെൻറർ ആക്കത്തക്ക സകല സൗകൎയ്യങ്ങളും ഉണ്ടു്. ഔദാൎയ്യബുദ്ധികളും സമുദായസ്നേഹികളുമായ എല്ലാ മഹത്തുക്കളും ഈ കാൎയ്യത്തിൽ കഴിയുന്ന എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കണമെന്നഭ്യൎത്ഥിച്ചുകൊള്ളുന്നു. കോയമ്പത്തൂരിലും ചുററുപാടുള്ള സ്ഥലങ്ങളിലുമായി നാന്നൂറിൽപരം സുറിയാനിക്കാർ ഉള്ളതായിട്ടാണറിയുന്നതു്. ഏതെങ്കിലും സഹായം ചെയ്യണമെന്നാഗ്രഹിക്കുന്നവർ മി. പി. ഇ. ഈപ്പൻ ബി. എ. ബി. എൽ. ഡിസ്ട്രിക്ട് കോർട്ടു വക്കീൽ, കോയമ്പത്തൂർ എന്ന മേൽവിലാസത്തിൽ സംഭാവനകൾ അയച്ചുകൊടുക്കേണ്ടതാണു്. താമസംവിനാ മലങ്കരയുടെ മാർ ദീവന്നാസ്യോസു് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഒരു പട്ടക്കാരനെ അവിടേക്കു നിയമിച്ചയയ്ക്കുന്നതാണു്.

ആണ്ടുതോറും നടത്തിവരാറുള്ള പരുമലപ്പെരുനാൾ മോറാൻമോർ ബസ്സേലിയോസു കാതോലിക്കാബാവാ, മലങ്കരയുടെ മാർ ദീവന്നാസ്യോസു് മെത്രാപ്പോലീത്താ, തുമ്പമൺ ഇടവകയുടെ മാർ പീലക്സിനോസ് എപ്പിസ്കോപ്പാ എന്നീ തിരുമേനിമാരുടെ സാന്നിദ്ധ്യത്തിൽ ഏത്രയും ഭംഗിയായി കൊണ്ടാടപ്പെട്ടിരിക്കുന്നു. ഈ പ്രാവശ്യം വൈദികമഹായോഗം രണ്ടുദിവസം ഉണ്ടായിരിക്കയും ഗൌരവതരമായ പല കാൎയ്യങ്ങളെപ്പററി അതിൽ ആലോചിക്കയും ചെയ്തു. ഇതിൻെറ റിപ്പോൎട്ടു് അന്യത്ര ചേൎത്തിരിക്കുന്നതിനാൽ അതിലേക്കു വായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

---

# ഭക്തി.

(എൻ. ജി. കേശവൻ എം. എ. ബി. ഡി.)

ഭഗവാൻ എന്നു ദൈവത്തെ നാമകരണം ചെയ്യുന്നതു നാം കേട്ടിട്ടുണ്ടല്ലോ. "ഭഗവാൻ" എന്നും "ഭക്തി" എന്നുമുള്ള വാക്കുകൾ സംസ്കൃതത്തിലെ ഒരേ ധാതുവിൽനിന്നു വന്നിട്ടുള്ളതാണു്. ഈ സംസ്കൃതപദത്തിനു "ആരാധിക്കുക" (സ്നേഹിക്കുക) അല്ലെങ്കിൽ ശുശ്രൂഷിക്കുക, എന്നും മററും അർത്ഥമുണ്ടു്.

ഭക്തി എന്നതു് ഒരാളിന്റെ ഏതെങ്കിലും ഒരു സമയത്തെ വികാരപരമ്പരകളുടെ സമ്മേളനമോ, അല്ലെങ്കിൽ അവയുടെ ബാഹ്യചേഷ്ടകളോ (അല്ല; ഒരുവന്റെ ആലോചനാശക്തിക്കും നിർണ്ണയശക്തിക്കും അതിൽ സ്ഥാനമുണ്ടു്.) ഏതെങ്കിലും ഒരു അവസരത്തിലേയോ, എന്തെങ്കിലും കാരണംകൊണ്ടു് ഉണ്ടാകുന്നതോ ആയ, വികാരങ്ങൾക്കു് വിധേയനായി; അവയാൽ മാത്രം നിയന്ത്രണം ചെയ്യപ്പെട്ടു ജീവിക്കേണ്ട ഒരു ജീവിയല്ല മനുഷ്യൻ. കേവലം തിരമാലകളിൽപ്പെട്ടു് കാററിന്റെ സഹായത്താൽ അങ്ങോട്ടുമിങ്ങോട്ടും ചാഞ്ചാടുന്ന വെള്ളത്തിലെ ഒരു വസ്തുവിനോടു തുല്യനത്രേ മേൽപറയപ്പെട്ട വിധത്തിൽ ജീവിക്കുന്ന ഒരു മനുഷ്യൻ. ഒരു മനുഷ്യനിൽ മറഞ്ഞുകിടക്കുന്ന വികാരങ്ങളെ ഉജ്ജ്വലിപ്പിക്കത്തക്കവണ്ണം എന്തെങ്കിലും ഒരു കാരണം ഉണ്ടാകുമ്പോൾ ബുദ്ധിശക്തികൊണ്ടു് അതിനെപ്പററി അവധാനപൂർവ്വം ചിന്തിച്ചു്, നിർണ്ണയശക്തികൊണ്ടു് ഒരു കോട്ടകെട്ടി, അതിന്റെ പടിവാതിലിൽക്കൂടി വികാരപരമ്പരകളെ ക്രമേണ പുറത്തുവിടുന്ന ഒരുവനത്രേ സാക്ഷാൽ മനുഷ്യൻ. അല്ലാത്ത ഒരുവൻ കേവലം നിസ്സാരമായ കളിക്കോപ്പുകണ്ടിട്ടു് മതിമറന്നു് സന്തോഷിച്ചു് തുള്ളിച്ചാടുന്ന ഒരു ശിശുവിനോ എത്രയും തുച്ഛമായ എന്തെങ്കിലും നഷ്ടം നേരിട്ടപ്പോൾ മുക്തകണ്ഠം പ്രലപിക്കയും പുലമ്പുകയും ചെയ്യുന്ന വിചാരശൂന്യയും വിദ്യാവിഹീനയുമായ ഒരു സ്ത്രീക്കോ, സദൃശനത്രേ. ആലോചനാശക്തിക്കോ നിർണ്ണയശക്തിക്കോ വിധേയരാകാതെ വികാരങ്ങളുടെ തള്ളലിനു് അധീനനാകുന്നതുകൊണ്ടു് മാത്രം കാട്ടിക്കൂട്ടുന്ന ചിലചേഷ്ടകളത്രെ ചിലപ്പോൾ ഉണർവ്വുകാലങ്ങളിൽ നാം കാണുന്ന സംഭവങ്ങൾ. ഇപ്രകാരം ചെയ്യുന്ന ആളുകൾ പരമാർത്ഥികളെങ്കിലും തങ്ങളുടെ

ആലോചനാശക്തിയേയോ, അതുനിമിത്തം, നിൎണ്ണയശക്തിയേയോ, ഭക്തിസംവൎദ്ധകങ്ങളായ കാൎയ്യങ്ങളിൽ വേണ്ടപ്രകാരം പ്രശോഭിക്കുന്നില്ലെന്നുള്ളതു് സ്പഷ്ടമത്രെ. ആയതിനാൽ ഈ വക ആളുകളുടെ ഭക്തി, ക്ഷണഭംഗുരങ്ങളായി പരിണമിക്കുന്നു. ചില പ്രൊട്ടസ്റ്റാൻറു്, അഥവാ ഇടത്തൂട്ട്, മതാനുവൎത്തികളുടെ ബലഹീനത ഇവിടെയത്രെ കാണുന്നതു്. എന്നാൽ കാതോലികവും അപ്പോസ്തോലികവുമായ വിശ്വാസം, ഒരു മനുഷ്യൻെറ ബുദ്ധിശക്തിയിന്മേലോ; അവൻെറ ഏതെങ്കിലും ഒരു സമയത്തെ വിചാരത്തിന്മേലോ തോന്നലിന്മേലോ, അഭിപ്രായത്തിന്മേലോ, അടിസ്ഥാനപ്പെടുത്തപ്പെട്ടിട്ടുള്ളതല്ല. കൎത്താവായ യേശുക്രിസ്തു വെളിപ്പെടുത്തുകയും, തൻെറ ശിഷ്യന്മാർ പഠിപ്പിക്കയും, അനേകനൂററാണ്ടുകളിലെ വിശുദ്ധന്മാരും ശുദ്ധിമതികളും തങ്ങളുടെ മനോ: ദൎപ്പണത്തിൽപതിപ്പിച്ചു്, അവരുടെ അനുഭവത്തിൽ പെടുത്തുകയും, ചെയ്തതായകാൎയ്യങ്ങളെ ക്രോഡീകരിച്ചിട്ടുള്ളതാണു് വിശുദ്ധസഭയുടെ വിശ്വാസാചാരങ്ങൾ. ആകയാൽ ഒരുവനു് ഭക്തിയായി ജീവിക്കണമെങ്കിൽ ഈ വിശ്വാസാചാരങ്ങൾ അനുസരിച്ചു് ജീവിക്കുന്നതിൻെറഫലം അനുഭവപ്പെടുത്തുകയല്ലാതെ അവനവൻെറ യുക്തിയേയോ ബുദ്ധിയേയോ, പ്രാപ്തിയേയോ, അറിവിനേയോ, മാത്രം തോതാക്കി ജീവിക്കയല്ല വേണ്ടതു്. ഇവയെല്ലാംഓരോരുത്തരിലും ഓരോരോസമയത്തും വ്യത്യാസപ്പെട്ടിരിക്കാവുന്നവയാണു്. എന്നാൽ മേൽപറഞ്ഞപ്രകാരമുള്ള സത്യവിശ്വാസമോ വ്യത്യാസപ്പെടാത്തതും വ്യത്യാസപ്പെടാൻ പാടില്ലാത്തതുമാണു്. മനുഷ്യാവതാരത്തിന്മേൽ അടിസ്ഥാനപ്പെടുത്തപ്പെട്ടിരിക്കുന്ന ഈ സത്യവിശ്വാസമാണു് പാറമേൽ സ്ഥാപിതമായിരിക്കുന്നതെന്നു് നമ്മുടെ കൎത്താവുപറയുന്നതു്. "പാതാളവാതിലുകൾ അതിനോടു് ബലപ്പെടുകയില്ല". "വിശ്വാസമാകുന്ന പാറമേൽ സ്ഥാപിതമായതു്" എന്നു് വി: തക്ക്സാകളിൽ പട്ടക്കാർചൊല്ലി നാം കേൾക്കുന്നതു് ഇപ്രകാരമുള്ള വിശ്വാസത്തെപററിയാണു്. ഈ വിശ്വാസംഅനുസരിച്ചുള്ളഭക്തി എന്നെന്നേക്കും നിലനില്ക്കുന്നതാണു്.

ഒരുത്തൻെറ യഥാൎത്ഥ ആരാധനയ്ക്കു് അൎഹൻ നമ്മുടെ കൎത്താവത്രെ. സാക്ഷാൽ ഒരു ഭക്തനും കൎത്താവുംതമ്മിലുള്ള ബന്ധത്തെയോ, ആരാധനാപാത്രമായിരിക്കുന്ന കൎത്താവിൻെറനേരെയുള്ള അവൻെറ ഹൃദയത്തിൻെറ അടുപ്പത്തെയോ; പ്രസ്പഷ്ട

മാക്കത്തക്കവിധത്തിൽ ഒരുഭാഷയിലും വാക്കുകൾകാണുകയില്ല. ഇപ്രകാരം ഭക്തിയിൽനിന്നും ഉളവാകുന്നബന്ധത്തെ അനുഭവപ്പെട്ടുത്തുകയല്ലാതെ, എത്രശ്രമിച്ചാലും പുറത്തു പ്രസ്താവിക്കയെന്നതു് ശക്യമല്ല. കത്താവും തന്റെ ഭക്തന്മാരുംതമ്മിലുള്ളബന്ധം ഏതാണ്ടു് പിതാവും മക്കളുംതമ്മിലുള്ള ബന്ധത്തെപ്പോലെയാണെന്നു്, "സ്വഗ്ഗത്തിലുള്ള ഞങ്ങളുടെ പിതാവെ" എന്ന കത്താവിന്റെ പ്രാത്ഥനയിലുള്ള പദത്തിൽനിന്നും നമുക്കനുമാനിക്കാം. "നിന്റെ പിതാവും മാതാവും നിന്നെഉപേക്ഷിച്ചാലും ഞാൻനിന്നെ ചേത്തുകൊള്ളും". "എന്നെക്കാൾഅപ്പനേയോ, അമ്മയേയോ സ്നേഹിക്കുന്നവൻ എനിക്കു് യോഗ്യനല്ല". "എന്റെനിമിത്തം അപ്പനേയോ അമ്മയേയോ—....—....—ഉപേക്ഷിക്കുന്നവൻ ഇവിടെപതിന്മടങ്ങും സ്വഗ്ഗരാജ്യത്തിൽ നിത്യജീവനും സമ്പാദിക്കാതിരിക്കയില്ല". ഈ വാക്യങ്ങളിൽനിന്നും നാം മനസ്സിലാക്കുന്നതു് എന്താണു്.? ഒരുഭക്തനും കത്താവുമായുള്ള ബന്ധം ലോകത്തിൽ അറിയപ്പെട്ടിട്ടുള്ള എല്ലാബന്ധങ്ങളെക്കാളും ഉപരിയായിട്ടുള്ളതെന്നല്ലോ?

ആരാദ്ധ്യനായ ആളുമായുള്ള സംസഗ്ഗംകൊണ്ടല്ലാതെ മനുഷ്യഹൃദയത്തിനു് സംതൃപ്തിയടയുവാൻ കഴികയില്ല. മനുഷ്യഹൃദയം എപ്പോഴും അതിനായി കാംക്ഷിച്ചുകൊണ്ടിരിക്കുന്നു. "മാൻ നീർപ്പുഴകളെ വാഞ്ഛിക്കുന്നതുപോലെ എന്റെആത്മാവു് നിനക്കായികാത്തിരിക്കുന്നു"എന്നു് സങ്കീത്തനക്കാരൻപറയുന്നു. സൃഷ്ടിയുടെ ഹൃദയത്തിനു് സൃഷ്ടാവിങ്കലല്ലാതെ സമാധാനം കണ്ടെത്തുവാൻ കഴിയുകയില്ലെന്നു് വി: ആഗസ്തീനോസും പറഞ്ഞിട്ടുണ്ടു്. ഭഗവാൻ എന്ന വാക്കിനു് എളുപ്പത്തിൽ അത്ഥം നിണ്ണയിക്കുവാൻ നിവൃത്തിയില്ല. ഈ വാക്കിനു് സവ്ജ്ഞനായി, സവ്വശക്തനായി, സവ്ഭരണകത്താവായി, സവ്ത്തിനുംപ്രാപ്തനായി, സവ്ഗുണസമ്പൂണ്ണനായി, സ്ഥിതിചെയ്യുന്ന ഒരാൾഎന്നുംകൂടി അത്ഥമുണ്ടെന്നു് ചിലർ സിദ്ധാന്തിക്കുന്നുണ്ടു്. പരിമിതസ്ഥിതിയോടിരിക്കുന്ന ഒരു മനുഷ്യനു ഇപ്രകാരമുള്ള ഒരു ജീവിയിങ്കൽ മാത്രമെ ആശ്രയിക്കുന്നതിനും സമാധാനം കണ്ടെത്തുന്നതിനും സാധിക്കയുള്ളൂ. ഭഗവാൻഎന്ന വാക്കിനു് അനുഗ്രഹങ്ങൾകൊണ്ടു് നിറയപ്പെട്ടിരിക്കുന്നവനെന്നും, ആക്കു്തന്റെനേരെ ഭക്തിയുണ്ടോ അവരെ അനുഗ്രഹസമ്പൂണ്ണരാക്കാൻ ശക്തിയുള്ളവനെന്നും, കൂടെ അത്ഥമുണ്ടെ

നുകൂടെ ചിലർ അഭിപ്രായപ്പെടുന്നു.

ഭക്തിഎന്നുപറയുമ്പോൾ ദൈവവും മനുഷ്യനും തമ്മിലുള്ള ഒരുബന്ധമത്രെ നാം മനസ്സിലാക്കേണ്ടതു്. ചിലർ ദൈവത്തിന്നു് മനുഷ്യരോടുള്ളബന്ധത്തെ കൂടുതലായും, ചിലർ മനുഷ്യന്നു് ദൈവത്തോടുള്ളബന്ധത്തെ കൂടുതലായും മനസ്സിലാക്കുന്നു. എന്നാൽ ഇതുരണ്ടും കൂടാതെ ഭക്തിയുണ്ടാകയില്ല. മനുഷ്യനുവേണ്ടി വിചാരപ്പെടുകയും, മനുഷ്യൻ തന്റെ അടുക്കലേക്കു് വരുന്നതിന്നു് അതിവാഞ്ഛയോടു് കാത്തിരിക്കുകയും ചെയ്യുന്ന ഒരു ദൈവഹൃദയത്തെ അത്രെ പഴയ നിയമത്തിലും പുതിയ നിയമത്തിലും നാം കാണുന്നതു്. "വരുവിൻ നമ്മുടെ സ്വന്തസാദൃശത്തിൽ മനുഷ്യനെ സൃഷ്ടിക്കാം" എന്നുപറഞ്ഞു് മനുഷ്യനെക്കുറിച്ചു് ദൈവം ചിന്തിക്കുന്നതിനെപററി ആദ്യപുസ്തകത്തിൽ നാം വായിക്കുന്നു. "തന്റെ ഏകജാതനായ പുത്രനെ നമുക്കുവേണ്ടി തരുവാൻ തക്കവണ്ണം ദൈവം അത്രയ്ക്കു ലോകത്തെ സ്നേഹിച്ചു" എന്നു് പുതിയ നിയമത്തിലും നാം വായിക്കുന്നു. ഇതുപോലെ പല വാക്യങ്ങളും വേദപുസ്തകത്തിൽ നിന്നു്, പ്രത്യേകിച്ചു് പുതിയ നിയമത്തിൽ നിന്നു് ഉദ്ധരിക്കുന്നതിനു നമുക്കു സാധിക്കും. മുടിയനായ പുത്രനുവേണ്ടി അക്ഷമനായി കാത്തിരിക്കുന്ന പിതാവായ ദൈവത്തിന്റെ ഹൃദയത്തെ നാം കാണുന്നു. മനുഷ്യഭാഗത്തുനിന്നു് നോക്കിയാലും ഭക്തന്മാർക്കു് കർത്താവിനോടു് എത്രമാത്രം അടുപ്പമുണ്ടായിരുന്നു എന്നു് കാണാവുന്നതാണു്. "വാളാകട്ടേ.......... ..മരണമാകട്ടെ................ ...........ഒന്നും എന്റെ കർത്താവായ യേശുക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്നും എന്നെ അകററുവാൻ കഴികയില്ല" എന്നു് വി: പൌലൂസ്സ് പറയുന്നു. കർത്താവിനോടു് ചെന്നുചേരുവാനുള്ള ആഗ്രഹത്തിന്റെ കൂടുതൽകൊണ്ടു്, "മരിക്കുന്നതു് ഇനിക്കു ലാഭമാകുന്നു" എന്നും പൌലൂസ്സശ്ലീഹാ പറയുന്നുണ്ടു്. ആയതിനാൽ ഭക്തി എന്നു പറയുന്നതു് ദൈവവും മനുഷ്യനുമായുള്ള ദൃഢബന്ധമാണെന്നു് നമുക്കു മനസ്സിലാകുന്നു. ദൈവഭാഗത്തുള്ളതിനെ യേശുക്രിസ്തു നിവൃത്തിയാക്കിയിരിക്കുന്നു. ഇനിയും മനുഷ്യഭാഗത്തുള്ളതത്രേ നിറവേററപ്പെടേണ്ടതു്. മനുഷ്യന്റെ തിരിച്ചുവരവിനായും, അവന്റെ ഭാഗത്തുള്ളതു് നിവൃത്തിക്കപ്പെടേണ്ടതിനായും, ദൈവം കാത്തിരിക്കുന്നു. കർത്താവിൽ നിന്നു നിർഗ്ഗളമായി പ്രവഹിക്കുന്ന കൃപകളെ അനുസ

ഷിക്കുന്ന ഒരുവൻെറ ലക്ഷണം എന്താണു"? അവൻ പിന്നീട്ട് അന്യേമായി ഒന്നിനേയും ആഗ്രഹിക്കുന്നില്ല. അവൻ യാതൊന്നിനെ പ്രതിയും ദുഃഖിക്കുന്നില്ല. അപ്രകാരമുള്ള ഒരുവൻ യാവനൊരുത്തനെയും വെറുക്കുന്നില്ല. ഏതു കഷ്ടപ്പാടിനെയും പ്രയാസത്തെയും സന്തോഷത്തോടു വഹിക്കയും സഹിക്കയും ചെയ്യുന്നു. ഈ ഗുണങ്ങളെല്ലാം നമ്മുടെ കത്താവിൽ മൂത്തീകരിച്ചിരിക്കുന്നതായി കാണുന്നുണ്ടല്ലോ. രാത്രിയും പകലും, മലയിലും വനത്തിലും, കരയ്ക്കും കടലിലും, താൻ തൻെറ പിതാവുമായി സംസർഗ്ഗം ചെയ്യുന്നു തൻെറ പിതാവിനെ കൂടാതെ താൻ ഒന്നുംചെയ്യുന്നില്ല അവൻ ഒരുത്തരേയും ഉപേക്ഷിക്കയോ, വെറുക്കയോ ചെയ്യുന്നില്ല. "പ്രയാസപ്പെടുന്നവരും ഭാരം ചുമക്കുന്നവരുമെ, എൻെറ അടുക്കൽ വരുവിൻ" "എൻെറ അടുക്കൽ വരുന്നവരെ ഞാൻ ഒരുനാളും ഉപേക്ഷിക്കയില്ല." "അവൻ നീതിമാന്മാരുടെമേലും, നീതികെട്ടവരുടെ മേലും, തൻെറ സൂര്യനെ ഉദിപ്പിക്കയും മഴ ചെയ്യിക്കയും ചെയ്യുന്നു.' ദൈവവുമായുള്ള അടുത്ത സംസർഗ്ഗത്തേക്കാൾ ഒരുവൻ മറെറാന്നിനേയും ആഗ്രഹിക്കുന്നില്ല "എന്നെ അയച്ചവൻെറ ഇഷ്ടം ചെയ്യുന്നതു് എൻെറ ഭക്ഷണവും പാനീയവുമാകുന്നു" എന്നു് നമ്മുടെ കത്താവു് അരുളിച്ചെയ്യുന്നു. ഒരു ഭക്തൻ മററുള്ളവക്കുവേണ്ടി വിചാരപ്പെടുന്നു. "പിതാവെ, ഇവർ ചെയ്യുന്നതു് ഇന്നതെന്നു് അറിയായ്കകൊണ്ടു് ഇവരോടു് ക്ഷമിക്കണമെ" എന്നു് താൻ തൻെറ പിതാവിനോടു് അപേക്ഷിക്കുന്നു. "ഞാൻ നീതിമാന്മാരെ അല്ല, പാപികളെ അത്രെ വിളിപ്പാൻ വന്നിരിക്കുന്നതു്" എന്നത്രെ നമ്മുടെ കത്താവു് പറയുന്നതു്. ഒരു ഭക്തനിൽ കാണുന്ന മറെറാരു ഗുണം എന്താണു്? അവൻ മററുള്ളവക്കുവേണ്ടി വിചാരപ്പെടുക മാത്രമല്ല, മററുള്ളവരുടെ പ്രയാസങ്ങളും ദുഃഖങ്ങളും തൻേറതാക്കി, അവയിൽ പങ്കുകൊള്ളുകയും, അവരെ അവരുടെ കഷ്ടതകളിൽ നിന്നും ഉദ്ധരിക്കാനായി ശ്രമിക്കയും ചെയ്യുന്നു. നമ്മുടെ കത്താവു് ലാസറിൻെറ സഹോദരിമാരോടുകൂടി ദുഃഖിക്കയും അവനെ ഉയപ്പിക്കയും ചെയ്യുന്നു. കുഷ്ഠരോഗികളെ തൊട്ടു് സൌഖ്യമാക്കുന്നു. പക്ഷവാതക്കാരെയും, ചെകിടരെയും, കുരുടരെയും, മററു് അനേകദീനക്കാരെയും സൌഖ്യമാക്കുന്നു. ആളുകളെ ഇടയനില്ലാത്ത ആടുകളെപ്പോലെ കാണുകയും, അവക്കു് ഭക്ഷണമില്ല എ

ന്നു് അറികയും, ചെയ്യുന്നതിൻെറ ഫലമായി അവരോടു മനസ്സലിഞ്ഞു് അത്ഭുതകരമായി അവക്കു് ഭക്ഷണം കൊടുക്കുന്നു. ഉപദേശംവേണ്ടവക്കു് ഉപദേശം കൊടുക്കുന്നു. മററുള്ളവക്കു് ശാരീരികമായും, മാനസികമായും, ആത്മികമായും എന്തെല്ലാം സഹായങ്ങൾ ആവശ്യമുണ്ടോ, അവയെല്ലാം അവക്കു പ്രദാനം ചെയ്യുന്നു. സാക്ഷാൽ ഒരു ഭക്തൻ മററുള്ളവരുടെ കഷ്ടപ്പാടുകളെയും പ്രയാസങ്ങളെയും തങ്ങളുടെ ആഭരണങ്ങളായി സ്വീകരിക്കയും, ലോകോല്ലാസങ്ങളെയും, സുഖാനുഭവങ്ങളെയും തൃണപ്രായമായി ഗണിക്കയും, ചെയ്യുന്നു എന്നു് ഹിന്ദുപുരാണങ്ങളിലും പറയുന്നുണ്ടു്. നമ്മുടെ കത്താവിൻെറ ആഭരണവും വാഹനവും മററും എന്തായിരുന്നു? കീററുശീലയും, നിന്ദ്യമായ കഴുതയും, കുരിശും മററുമത്രെ. "മരണത്തോളം കുരിശിലെ മരണത്തോളം തന്നത്തന്നെ താഴ്ത്തി". കത്താവിൻെറ ഭക്തന്മാരിലും ഈ ഗുണങ്ങൾ ഏററക്കുറെ പ്രതിബിംബിക്കുന്നതായി നാം കാണുന്നുണ്ടു്. എത്ര പരിശുദ്ധന്മാരും ശുദ്ധിമതികളുമാണു് ഓരോ കഷ്ടതകൾ സഹിക്കയും മരണത്തെ, (കുരിശുമരണത്തെതന്നെയും) സന്തോഷപുരസ്സരം വരിക്കയും ചെയ്തിട്ടുള്ളതു്. നമ്മുടെ കത്താവിനെ അനുകരിച്ചു് ഈ പുണ്യവാന്മാരുടെയും, പുണ്യവതികളുടെയും കാലടികളെ പിന്തുടൎന്നു്, നമുക്കും ഭക്തിയുള്ളവരായി ജീവിക്കാം.

---

## സണ്ടേസ്കൂൾ അദ്ധ്യാപകൻ

(ഫാദർ എം. സി. കുറിയാക്കോസ്, ബി. എ.)

ദൈവത്തെയും വിശുദ്ധസഭയെയും പററി പൈതങ്ങളെ പഠിപ്പിക്കണമെന്നും തദനുസരണം ജീവിക്കുന്നതിനു് അവരെ പരിശീലിപ്പിക്കണമെന്നും ഉള്ള സദുദ്ദേശത്തോടുകൂടെയാകുന്നുവല്ലോ സണ്ടേസ്കൂളുകൾ നടത്തപ്പെടുന്നതു്. ഈ ഉദ്ദേശസാഫല്യം സണ്ടേസ്കൂൾ അദ്ധ്യാപകന്മാരെ ആശ്രയിച്ചിരിക്കുന്നു. കുട്ടികൾ എത്ര മോശമായിരുന്നാലും സമത്ഥനായ ഒരു ഉപാദ്ധ്യായനു് അവരിൽ നിന്നു് നല്ല ഫലം പുറപ്പെടുവിക്കുന്നതിനു് സാധിച്ചേക്കാം. പ്രത്യുത, അദ്ധ്യാപകൻ ഉണർച്ചയും ഉത്സാഹവും ഇല്ലാത്തവനെങ്കിൽ കുട്ടികൾ മിടുക്കരായിരുന്നാലും നി

ഷ്ഫലം. സണ്ടേസ്കൂളുകൾ ഉപയോഗപ്രദമായിത്തീരുന്നതിന് അത്യന്താപേക്ഷിതമായിട്ടുള്ളത് സ്ഥിരോത്സാഹവും പ്രാപ്തിയും ഉള്ള വാധ്യാന്മാരെയാണ്.

അധ്യാപകൻ ശിഷ്യഗണത്തിന് ഒരു മാതൃകാപുരുഷനായിരിക്കണം. വിദ്യാത്ഥികൾക്ക് നൽകുന്ന ദിവ്യോപദേശങ്ങൾ അനുഭവസ്ഥനായ ഒരുവൻെറ വായിൽനിന്ന് പുറപ്പെടുമ്പോൾ അവയ്ക്ക് ഒരു പ്രത്യേകശക്തിയും ജീവനും ഉണ്ട്. അവ ബാലഹൃദയങ്ങളിൽ ആഴമായി പതിയും. നല്ലനിലത്തു വീണ വിത്തുപോലെ വിളയുകയും ചെയ്യും. എന്നാൽ അധ്യാപകൻ നൽകുന്ന ഉപദേശങ്ങൾക്ക് സ്വന്തജീവിതത്തോട്ട് യാതൊരു ബന്ധവുമില്ലെങ്കിൽ അവ പാറപ്പുറത്തുവീണ വിത്തിനോട്ട് സദൃശമാകുന്നു.

അധ്യാപകന്മാർ അവരുടെ വിദ്യാത്ഥികളുടെ ഭാവിയെ പററി ക്രുടുതൽ വിചാരമുള്ളവരായിരിക്കേണ്ടതാണ്. ശരിയായ അഭ്യസനം നൽകുന്നപക്ഷം സ്വന്ത്ഥത്താളം ഉയരുന്നതിന സഹായിക്കുന്ന താലന്തുകൾ ദൈവം അവരിൽ നിക്ഷേപിച്ചിട്ടുണ്ട്. എന്നാൽ ആ താലന്തുകൾ വേണ്ടപോലെ വിനിയോഗിക്കുന്നതിന് അവരെ പഠിപ്പിക്കാതെയിരുന്നാൽ അവർ പാതാളത്തോളം താണുപോയേക്കാവുന്നതുമാണ്. പ്രസ്തുത പരമസത്യത്തെകുറിച്ച് ഗാഢമായി ചിന്തിക്കുമ്പോൾ സണ്ടേസ്കൂൾ അധ്യാപകന്മാക്ക് അവരുടെ ചുമതല എത്രമാത്രമാണെന്ന് ബോധ്യപ്പെടാതിരിക്കയില്ലാ. എവംവിധമുള്ള ചുമതലബോധത്താൽ പ്രേരിതനായിട്ടെങ്കിലും ഉപാധ്യായൻ തൻെറ ജീവിതത്തെ ശിഷ്യക്ക് അനുകരണീയമാക്കിത്തീക്കുന്നതിന് നിരന്തരം സർവ്വാത്മനാ പ്രയത്നിച്ചുകൊണ്ടിരിക്കേണ്ടതാകുന്നു. "അവരും സാക്ഷാൽ വിശുദ്ധീകരിക്കപ്പെട്ടവർ ആകേണ്ടതിന് അവക്കുവേണ്ടി ഞാൻ എന്നെത്തന്നെ ശുദ്ധീകരിക്കുന്നു" എന്നു സ്വശിഷ്യഗണത്തെപ്പററിയുള്ള സത്യമാതൃകാഗുരുവായ നമ്മുടെ കത്താവിൻെറ പ്രാത്ഥനാതിരുമൊഴി പ്രത്യേകം സ്മരണീയമാണ്. ഒരുവനിലുള്ള നന്മകളെക്കാൾ ക്രുടുതലായും വേഗത്തിലും അവനിലുള്ള തിന്മകൾ ആകുന്നുവല്ലോ സാധാരണ മനുഷ്യരുടെ ശ്രദ്ധയെ ആകർഷിക്കുന്നത്. പൈതങ്ങളെയും ഇതു ശക്തിയായി ബാധിക്കുന്നു. വെള്ളപൂശിയ ഒരു ഭിത്തിമേൽ ആരെങ്കിലും കരിത്തേച്ചാൽ ഉടമസ്ഥൻ അവനോട്ട് കോ

പിക്കയും അവനെ ശാസിക്കയും ഇല്ലയോ? ഒരു ബാലഹൃദയം ഹിമത്തേക്കാൾ വെണ്മയുള്ളതാകുന്നു. അതിന്മേൽ ആ പൈതലിന്റെ മാതൃകയായിരിക്കേണ്ട ആരെങ്കിലുംമൂലം ഒരു പുള്ളിപോലും വീഴുന്നതിന്നിടയാകരുത്. സുഗന്ധവാസനയുള്ള പൂക്കൾ നൽകുന്നതോ മനോഹരമായ ചെടികൾ ഉള്ളതോ ആയ ഒരു തോട്ടം നമുക്കുണ്ടെന്നിരിക്കട്ടെ. ആരെങ്കിലും അതിലുള്ള ചെടികളുടെ ശിഖരങ്ങളോ തളിരിലകളോ മുറിച്ചുകളഞ്ഞാൽ ആ നഷ്ടം നമ്മിൽ ദുഃഖത്തെയും ആ പ്രവൎത്തകൻ നമ്മിൽ കോപത്തെയും ഒരേ സമയത്തു ഉളവാക്കുന്നു. കണ്ടാലും ഒരു പൈതൽ ഒരു ചെടിയേക്കാൾ എത്രയോ വിലയേറിയതാകുന്നു. ജഗന്നിയന്താവായ ദൈവം തന്റെ സ്വന്തഛായയിലും സദൃശത്തിലും സൃഷ്ടിച്ചിട്ടുള്ള പൈതങ്ങളോട് ചെടികളോടെന്നതിനേക്കാൾ എത്രയധികം സൂക്ഷ്മതയോടെ നാം വൎത്തിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ ഓരോ ക്ലാസ്സ് ഓരോ തോട്ടവും വിദ്യാൎത്ഥികൾ അതിലെ ചെടികളുമാകുന്നു. അതിന്റെ ഉടമസ്ഥൻ ദൈവമത്രെ. അദ്ധ്യാപകൻ തോട്ടക്കാരനാകുന്നു. ചെടികൾ വേഗം വളൎന്ന് നയനാനന്ദകരമായ ഇലകളാലും നാസികാപ്രീസുഷമായ പുഷ്പങ്ങളാലും അലംകൃതമാകണമെങ്കിൽ തോട്ടക്കാരൻ അവയെ ശരിയായി സംരക്ഷിക്കണം. അദ്ദേഹം അവയെ വേണ്ടവിധത്തിൽ തോഷിപ്പിക്കയും പോഷിപ്പിക്കയും ചെയ്താൽ തൽഫലങ്ങൾ തോട്ടത്തിനും തോട്ടക്കാരനും ഭൂഷണമായിരിക്കും. അതുപോലെതന്നെ പൈതലിനെ ആത്മീയ ജീവിതത്തിൽ വളൎത്തുന്നതിന് അദ്ധ്യാപകൻ ശ്രമിക്കയും ആ പരിശ്രമത്തോട് മാതാപിതാക്കന്മാർ സഹകരിക്കയും ചെയ്താൽ സദ്ഭാവനങ്ങളും സൽപ്രവൃത്തികളും അവനും അവൎക്കും ഭൂഷണമായിത്തീരുന്നതാണ്. ഏറ്റവും കൗതുകമുള്ളതും ആനന്ദപ്രദവുമായ പ്രതിഫലം അതുതന്നെയാണല്ലോ.

നമ്മുടെ നാട്ടിലുള്ള സകല ക്രിസ്തീയ വിദ്യാലയങ്ങളിലും ദിനംപ്രതിയും, മിക്ക ഇടവകകളിലും ഞായറാഴ്ചതോറും വേദകഥകൾ മുതലായവ പഠിപ്പിച്ചുവരുന്നതു സന്തോഷകരമായി ഒരുവന് തോന്നിയേക്കാം. എന്നാൽ അവ എത്രകണ്ടു ഫലപ്രദമാണെന്ന് അന്വേഷിക്കുന്നപക്ഷം അയാളുടെ സന്തോഷം സന്താപകരമായിത്തീരുകയില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അതിനുള്ള കാരണങ്ങൾ ഏവയെന്നു കണ്ടുപിടിക്കുന്നതിന് ചുമതലക്കാർ പരിശ്രമിക്കേണ്ടതാണ്. അദ്ധ്യാപക

ന്മാരുടെയും അദ്ധ്യേതാക്കളുടെയും സമയത്തിൽ ഒരു നല്ല പങ്ക് നിഷ്ഫലമായിപ്പോകുന്നവല്ലോ? മേൽപ്രസ്താവിച്ചവയിൽനിന്ന് പ്രസ്തുത പ്രയോജനശൂന്യതയുടെ ഒരുകാരണം, പഠിപ്പിക്കുന്നവരുടെ ഉത്സാഹക്കുറവാണെന്ന് വന്നുപോകുന്നു. യഥാഗുരു; തഥാ ശിഷ്യം. അവരിൽ പലരും വേദാധ്യയനം ഇതരജോലികളേക്കാൾ കൂടുതലായി വിലമതിക്കേണ്ടതിനു പകരം അവയോടൊപ്പംപോലും പ്രാധാന്യമുള്ളതായി വിചാരിക്കുകയോ ഒരുങ്ങിവന്ന് ഉത്സാഹപൂർവം പഠിപ്പിക്കുകയോ ചെയ്യുന്നില്ലാ. അത്ത് അവരുടെ കുററമല്ലാ. നമ്മുടെ വൈദികന്മാരെപ്പോലെ അവക്കും തൽസംബന്ധമായി യാതൊരു പരിശീലനവും കിട്ടിയിട്ടില്ല. സണ്ടേസ്ക്കൂളുകൾ ഭംഗിയായി നടത്തുന്ന പല സ്ഥലങ്ങളിലും സണ്ടേസ്ക്കൂളദ്ധ്യാപകന്മാരെ പരിശീലിപ്പിക്കുന്നതിനുള്ള വിദ്യാലയങ്ങൾ ഉണ്ട്. കാലോചിതമായ ഒരു വൈദികസിമ്മനാരിപോലും ഇല്ലാത്ത നമുക്ക് അപ്രകാരമുള്ള ഒരു പാഠശാല അടുത്തകാലത്തെങ്ങും ഉണ്ടാകുമെന്ന് ആശിപ്പാൻതന്നെ നിവൃത്തിയില്ലാ. ആധുനിക പാഠപദ്ധതിയെപ്പററി നിരൂപണംചെയ്യുമ്പോൾ ആയത് മനഃശാസ്ത്രതത്വങ്ങൾക്ക് അനുയോജ്യമല്ലെന്നു പറയാതിരിപ്പാൻ സാദ്ധ്യമല്ല. ചില വടക്കൻ ഇടവകകളിൽ നടത്തപ്പെട്ടുപോരുന്ന സണ്ടേസ്ക്കൂളുകളിലെ അഭ്യസനരീതി തെക്കൻ സണ്ടേസ്കൂളുകളിലേതിനേക്കാൾ തൃപ്തികരമാണ്. വേദകഥാഭ്യസനം സംബന്ധിച്ച് കഴിഞ്ഞ ൧൧൦൬ മിഥുനം ലക്കംസഭാമാസികയിലേക്ക് സണ്ടേസ്കൂൾ അദ്ധ്യാപകന്മാരുടെ ശ്രദ്ധയെക്ഷണിച്ചുകൊള്ളുന്നു. വിജ്ഞാനപ്രദമായ ആ ലേഖനംഎല്ലാവേദാദ്ധ്യാപകന്മാരും വായിച്ചിരിക്കേണ്ടതാണ്.

കൂടാതെ, സണ്ടേസ്ക്കൂൾ അദ്ധ്യാപകൻ തന്റെ ശിഷ്യരെ വിശുദ്ധ സഭയുടെ ഉപദേശങ്ങൾ പഠിപ്പിക്കയും അവയ്ക്കനുസരണമായി ജീവിക്കുന്നതിന് അവരെ പരിശീലിപ്പിക്കയും വേണം. നോമ്പുകൾ ആചരിക്കുക, കുമ്പസാരിക്കുക, വിശുദ്ധ കുർബാന അനുഭവിക്കുക മുതലായ അനുഷ്ഠാനങ്ങൾ ആത്മീയോൽക്കർഷത്തിനു നമ്മെ സഹായിക്കുന്നവ ആണല്ലോ. അവയെപ്പററി ഉപദേശിക്കുന്ന അദ്ധ്യാപകൻ അവ ആചരിക്കാത്തവനായി കാണപ്പെടരുത്, അനുഷ്ഠിക്കുന്നവനായിട്ടുതന്നെ ജീവിക്കണം. തന്റെ വിദ്യാത്ഥികളെല്ലാവരെയും ചില ദിവസങ്ങളിൽ കുമ്പസാരിക്കുന്നതിനും വിശുദ്ധകുർബാന അനുഭവി

ക്കുന്നതിനും ഒരുക്കുകയും ഗുരുവും ശിഷ്യരും ഒരുമിച്ചു കമ്പസാരിച്ചു് വിശുദ്ധ കർബാന അനുഭവിക്കുകയും ചെയ്യുന്നതു നല്ലതും അനുഗ്രഹപ്രദവും അത്രെ. തന്മൂലം നമ്മുടെ സഭാംഗങ്ങൾക്കു് ശൈശവംമുതൽതന്നെ മാതൃസഭയോടു് സ്നേഹവും ഭക്തിയും ഉണ്ടാകുമെന്നുള്ളതിനു് സംശയമില്ല. ഏവംവിധം ഉളവാകുന്ന മതതീഷ്ണത ആയുരന്തം നിലനിൽക്കുന്നതാകയാൽ അതും സത്യവിശ്വാസ സംരക്ഷണത്തിനു് ഉപയുക്തമായ ഒരു മാർഗ്ഗമാകുന്നു.

---

## യേശുമിശിഹായും അക്രമരാഹിത്യവും

(ഫാദർ എം. പാറേട്ട്)

യേശുമിശിഹാ മനുഷ്യരിൽനിന്നു പരിഹാസവും അനീതിയും സഹിച്ചു. മനുഷ്യർ കല്ലെറിയുന്നതിനും ഉപദ്രവിക്കുന്നതിനും ഭാവിച്ചപ്പോൾ യാതൊരു തടസ്സവും പറയാതെ അവിടെനിന്നു മാറിപ്പോകുകയത്രെ ചെയ്തതു്. (ലൂക്കാ ൪. ൨൯, ൩൦, യോഹ. ൮. ൫൯; ൧൦. ൩൯) യേശുമ്ശിഹായെ ബന്ധനസ്ഥനാക്കിയ സമയം ശിഷ്യന്മാർ ബലമുപയോഗിച്ചതിനു് അവൻ അവരെ ശാസിച്ചു. (മത്താ. ൨൬. ൫൨) തന്നിൽ അന്തർലീനമായിരുന്ന മഹാശക്തിയെ ശത്രുസംഹാരത്തിനുപയോഗിച്ചില്ലാ. (മത്താ ൨൬. ൫൩, ൫൪) ന്യായവിസ്താരസമയത്തുനടന്ന സകല അനീതികളും പിറുപിറുപ്പുകൂടാതെ സഹിച്ചു (മത്താ. ൨൬. ൬൩; മർക്കോ ൧൪. ൬൧) ആവലാതിയൊ എതിർപ്പോ കൂടാതെ മരണം സ്വീകരിച്ചു. (യോഹ. ൧൯. ൧൦) അവൻ പീഡിപ്പിക്കപ്പെട്ടിട്ടും വാ തുറന്നില്ലാ (ഏശാ. ൫൩, ൭) പാപികളിൽനിന്നു നേരിട്ട ഉപദ്രവം സഹിച്ചവനെ ധ്യാനിച്ചുകൊൾവിൻ (ഏബ്രാ. ൧൨. ൩)

ഈ തരത്തിൽത്തന്നെ ശിഷ്യന്മാരും പ്രവർത്തിക്കണമെന്നു് യേശുമ്ശിഹാ അവരോടു കല്പിച്ചു. അവനെ കൈക്കൊള്ളാതെയിരുന്ന ശമരിയാക്കാരെ സ്വർഗ്ഗത്തിൽനിന്നു അഗ്നി ഇറക്കി നശിപ്പിച്ചുകളയണമെന്നു പറഞ്ഞ ശിഷ്യന്മാരെ ശാസിക്കയത്രെ ചെയ്തതു്. (ലൂക്കാ. ൯. ൫൪, ൫൫) "ദുഷ്ടനോടു എതിർക്കരുതു് നിന്റെ വലത്തെ ചെകിടത്തു അടിക്കുന്നവനു മറേറതും തിരിച്ചുകാണിക്കുക. ഒരുത്തൻ നിന്നെ ഒരു നാഴികവ

ഴിപോകുവാൻ നിർബന്ധിച്ചാൽ രണ്ടു അവനോടുകൂടി പോകു ക (മത്താ. ൫൯, ൪൧) എന്നത്രെ മലപ്രസംഗത്തിൽ പറ ഞ്ഞിരിക്കുന്നതു്. ശിഷ്യന്മാരെ സുവിശേഷഘോഷണത്തിനാ യിപറഞ്ഞയയ്ക്കുമ്പോൾ ഒരു പട്ടണത്തിൽ അവർ നിങ്ങളെ ഉ പദ്രവിച്ചാൽ മറെറാന്നിലേക്കു് ഓടിപ്പോകേണ്ടുണമെന്നത്രെ കൽപ്പിക്കുന്നതു്. യേശുമിശിഹായുടെ മരണത്തിനു മുമ്പു സ്വ ജനങ്ങൾക്കു വരാൻപോകുന്ന ഞെരുക്കങ്ങളെയും പീഡകളെയും കുറിച്ചു് അവരെ മനസ്സിലാക്കീട്ടു തന്നിൽകണ്ടതായ പരിത്യാ ഗത്തോടും വിനയത്തോടുംകൂടി അവയെല്ലാം സ്വീകരിക്കണമെ ന്നവരെ ഉപദേശിച്ചു.

ഈ ഉപദേശങ്ങൾ എല്ലാം അക്ഷരംപ്രതി സ്വീകരിക്ക ണമെന്നാണോ യേശുമ്ശിഹാ ഉപദേശിച്ചിരുന്നതു്? ഇതു് ഒരു നിയമനിർമ്മാണം ആയിരുന്നോ, അതോ ചില തത്വനി ർദ്ദേശങ്ങൾ മാത്രമൊ? മററു സന്ദർഭങ്ങളിൽ പ്രവൎത്തിച്ചതിനു വിപരീതമായി യേശുമ്ശിഹാ ഇവിടെ പ്രവൎത്തിക്കുമെന്നു വി ചാരിക്കുവാൻ നിവൃത്തിയില്ലാ. യേശുമ്ശിഹാ ന്യായപ്രമാണ ത്തെ മാററീട്ടു സ്നേഹപരമായ ഒരു ജീവിതത്തെ സ്ഥാപിക്കുവാ നായിട്ടത്രെ വന്നതു്. യേശുമ്ശിഹാ എന്തു മാതൃകയാണു ന മുക്കു തന്നിട്ടുള്ളതെന്നു പരിശോധിച്ചുനോക്കാം. പ്രധാന പു രോഹിതന്റെ വേലക്കാരൻ അവന്റെ ചെകിട്ടത്തു അടിച്ചു. യേശുമ്ശിഹാ മറെറ ചെകിട്ടു കാണിച്ചുകൊടുത്തില്ലാ. അ ങ്ങിനെ ചെയ്തിരുന്നെങ്കിൽ ആ വേലക്കാരൻ ആ നീചകൃത്യം വീണ്ടും ചെയ്യുന്നതിനു ഇടയാകുമായിരുന്നു. യേശുമ്ശിഹായെ പലപ്പോഴും യഹൂദന്മാർ കൊല്ലുന്നതിനും കല്ലെറിയുന്നതിനും ശ്രമിച്ചു. ദുഷ്ടന്മാരുടെ അൎദ്ധമതങ്ങൾക്കടിമപ്പെടാതെ അവിടെ നിന്നെല്ലാം മാറിരക്ഷപ്പെടുകയത്രെ ചെയ്തതു്. എന്തുകൊ ണ്ടെന്നാൽ "അവന്റെ നാഴിക അതുവരെയും വന്നില്ലാ."

യേശുമ്ശിഹാ അവിടെ നിശ്ചിതമായ ഒരു ചട്ടം ഏൎപ്പെ ടുത്തുകയല്ലാ ചെയ്തതു്. അവൻ നിയമനിൎമ്മാണം ചെയ്തതാ യി പുതിയ നിയമത്തിൽ ഒരിടത്തും കാണുന്നില്ലാ. ജീവിതമാ തൃക നൽകുക മാത്രമെ ചെയ്തിട്ടുള്ളൂ. യേശുമ്ശിഹായിക്കുസ്വ ജീവനെ ഇഷ്ടംപോലെ വിനിയോഗിക്കുന്നതിനു പൂൎണ്ണഅധി കാരമുണ്ടു് എന്നു അവൻ പറയുന്നു. "ആരും അതിനെ എ ന്നിൽനിന്നു എടുത്തുകളയുന്നില്ല, ഞാൻതന്നെ അതിനെകൊടു

ക്കുന്നു" (യോഹ. ൧൮. ൩൬) കൊലപാതകന്മാരിൽനിന്നു രക്ഷപ്പെടേണ്ടതു ന്യായമെന്നു തോന്നിയ സന്ദർഭങ്ങളിൽ അവൻ അങ്ങനെ ചെയ്തു. പന്ത്രണ്ടുവ്യൂഹം മാലാഖമാരെ വിളിച്ചു വരുത്തേണ്ടതു ആവശ്യമെന്നു വന്നിരുന്നെങ്കിൽ അപ്രകാരം ചെയ്യുമായിരുന്നു. മരിക്കുന്നതു ന്യായമെന്നു വന്നപ്പോൾ യാതൊരു തടസ്സവും കൂടാതെ അതു സ്വീകരിച്ചു. സ്വീകരിക്കുകയോ നിരാകരിക്കുകയോ എന്നു സന്ദർഭം അനുസരിച്ചു തീർച്ചപ്പെടുത്തുകയത്രെ ചെയ്തതു്. നാമും അപ്രകാരമത്രെ ചെയ്യേണ്ടതു്. യേശുമ്ശിഹായുടെ ഉപദേശങ്ങൾ വേണ്ടപോലെ മനസ്സിലാകണമെങ്കിൽ യേശുമശിഹായെ വേണ്ടപോലെ മനസ്സിലാക്കണം. അവൻ ഒരു നിയമനിർമ്മിതാവല്ലായിരുന്നു എന്നു സ്വയം സമ്മതിക്കുന്നു (ലൂക്കോ. ൧൨. ൧൪) അവൻ ജീവന്റെ നാഥനാണു്. വല്ല നിയമങ്ങളും നിർമ്മിച്ചിട്ടുണ്ടെങ്കിൽ ആത്മികജീവിതത്തിനു സഹായമായിരിക്കുന്നവ മാത്രമേയുള്ളു. ബാഹ്യമായി മറെറ ചെകിട്ടു കാണിച്ചുകൊടുക്കാം. ആന്തരികമായി അപ്രകാരം പ്രവർത്തിച്ചെങ്കിൽ മാത്രമെ അതു ന്യായമായിരിക്കയുള്ളു. ശത്രുവിൻറ എത്രതന്നെ ശക്തി ആയിരുന്നാലും അതു ശാന്തമായി ക്ഷമിക്കുന്നതിനും വേണ്ടിവന്നാൽ കൂടുതൽ സഹിക്കുന്നതിനുമുള്ള സന്നദ്ധതയുള്ളപക്ഷം അതുകൊണ്ടു ഗുണം ലഭിക്കുന്നതാണു്. എന്നാൽ എപ്പോഴാണു ബാഹ്യമായി അതു പ്രകടിപ്പിക്കേണ്ടതു എന്നു ക്രിസ്തീയസ്നേഹവും ബുദ്ധിയും അനുസരിച്ചു പ്രവർത്തിക്കേണ്ടതാണു്. കററവാളിയെ നിന്റെ സഹോദരനെ ആദായപ്പെടുത്തുന്നതിനു നീ സഹിക്കയും ക്ഷമിക്കയും ചെയ്യുന്നതു കൂടാതെ നിന്റെ മറേറ ചെകിട്ടുകൂടെ കാണിച്ചുകൊടുക്കേണ്ടതും നിന്റെ ധർമ്മമാണു്. എന്നാൽ അതുകൊണ്ടു അവന്റെ അധർമ്മം വർദ്ധിക്കുകയെയുള്ളു എന്നു നിനക്കു ബോദ്ധ്യപ്പെട്ടാൽ അപ്രകാരം ചെയ്യാതിരിക്കുകയാണു വേണ്ടതു്. ഈ കല്പനയുടെ വ്യാപ്തി കുറയ്ക്കണമെന്നല്ല പരിശുദ്ധാത്മനിർദ്ദേശപ്രകാരം സന്ദർഭമനുസരിച്ചു പ്രവർത്തിച്ചിട്ടുള്ള പരിശുദ്ധപിതാക്കന്മാരെ അനുകരിക്ക മാത്രം ചെയ്യു. ദൈവം ന്യായപ്രമാണംവഴിയായും പുതിയ നിയമംവഴിയായും മനുഷ്യരോടു പെരുമാറി, ഒന്നു ശിക്ഷിച്ചു മറേറതു ക്ഷമിച്ചു, ഇതിന്റെ രണ്ടിന്റെയും പ്രവൃത്തി രണ്ടുമാർഗ്ഗങ്ങളിൽ കൂടെയെങ്കിലും ഉദ്ദേശം പാപിയെ രക്ഷിക്കണമെന്നുള്ളതു ഒന്നുമാത്രമാണു്. ഒരു ക്രിസ്ത്യാനിക്കു് അവന്റെ

സഹോദരന്നോടുള്ള പെരുമാററത്തിലും ഈ രണ്ടുവശങ്ങളുമുണ്ടു്. അവൻെറ തിന്മയ്ക്കുപകരം അവനോടു നീ നന്മപ്രവത്തിക്കുക. ഏതു രൂപത്തിലായിരിക്കണമെന്നു സ്നേഹം നിശ്ചയിക്കട്ടെ.

---

## നമ്മുടെ കർത്താവും സ്ത്രീകളും.

(ഫാദർ അലക്സിയോസ് ഒ. ഐ. സി.)

ഇതരമതങ്ങളെ അപേക്ഷിച്ചു് ക്രിസ്തുമതത്തിൽ സ്ത്രീകൾക്കുള്ള സ്ഥാനം ഒന്നു പ്രത്യേകമാണു്. ഇതിൻെറ സർവ്വപ്രധാനകാരണം യേശുതമ്പുരാൻ സ്ത്രീകളെ വിശേഷവിധിയായി ആദരിക്കയും തൻെറ മാതാവായി ഒരു സ്ത്രീരത്നത്തെ തിരഞ്ഞെടുക്കുകയും ചെയ്തു എന്നുള്ളതാണു്. ലോകത്തിൻെറ രക്ഷയ്ക്കുവേണ്ടിയുണ്ടായ തൻെറ മനുഷ്യാവതാരത്തിൽ പ്രഥമമായി തന്നോടു സഹകരിച്ചു പ്രവത്തിച്ചതു് ഒരു സ്ത്രീയാണു്; പുരുഷനല്ല. ദൈവപുത്രനെ ഗർഭംധരിച്ചു് പ്രസവിക്കുകയും, തന്നെ താലോലിക്കയും, വളത്തുകയും മററും ചെയ്യുവാൻ സൌഭാഗ്യം സിദ്ധിച്ചതും മനുഷ്യവർഗ്ഗത്തിൽപ്പെട്ട ഒരു സ്ത്രീരത്നത്തിനാണു്, പുരുഷനല്ല. പുൽക്കൂട്ടിലെ ജനനം മുതൽ കുരിശുമരണംവരെ താൻ അനുഭവിക്കേണ്ടിവന്ന കഷ്ടതകളിൽ പ്രധാനമായി പങ്കുകൊണ്ടതും മനുഷ്യവർഗ്ഗത്തിൻെറ വിശിഷ്യ സ്ത്രീവർഗ്ഗത്തിൻെറ അഭിമാനസ്തംഭമാകുന്ന വി. മാതാവുതന്നെ "നിൻെറ ഹൃദയത്തിൽക്കൂടെ ഒരു വാളു കടക്കും" എന്നുള്ള പ്രവചനം നിറവേറിയതും സ്ത്രീകളുടെ മകുടമാകുന്ന വി: മറിയാമ്മിലത്രെ. ഹേറോദോസിൻെറ വാളിൽ നിന്നു സ്വപുത്രനായ യേശുവിനെ രക്ഷിപ്പാൻ നീതിമാനായ യൌസേപ്പിനോടുകൂടെ ഏജിപ്തിലേക്കു ബദ്ധപ്പെട്ടു യാത്ര ചെയ്തതും ഒരു സ്ത്രീ തന്നെ. യേശുതമ്പുരാനെ സ്നേഹിക്കയും തൻെറ തിരുവിഷ്ടത്തെ അന്വേഷിക്കയും ചെയ്യുന്ന എല്ലാവരുടെയും "മാതാവു്" എന്ന ശ്രേഷ്ഠതരമായ അഭിധാനത്തിനു് അർഹയായിത്തീന്നതും ഒരു സ്ത്രീയാകുന്നു. ഒരു സ്ത്രീമൂലം ലോകത്തിൽ പാപം കടന്നുകൂടിയെങ്കിൽ മറെറാരു സ്ത്രീയുടെ സ്വാത്ഥരഹിതമായ സഹകരണംമൂ

വും രക്ഷയ്ക്കുള്ള വഴിയും തുറക്കപ്പെട്ടു. ഈ ഏകകാരണത്താൽ തന്നെ മിശിഹാതമ്പുരാൻ സ്ത്രീകളെ ബഹുമാനിക്കയും അവക്കു ഇതരമതങ്ങളിൽ പ്രായേണ കാണപ്പെടാത്ത ഒരു പ്രത്യേക സ്ഥാനം ക്രിസ്തുമതത്തിൽ കല്പിച്ചുകൊടുക്കുകയും ചെയ്തിരിക്കുന്നതിൽ അത്ഭുതത്തിനവകാശമില്ല.

നമ്മുടെ രക്ഷിതാവിന്റെ പരസ്യശുശ്രൂഷകാലത്തു യഥാൎത്ഥത്തിൽ തന്നെ സ്നേഹിക്കയും തന്റെ അനുയായികളായിത്തീരുകയും ചെയ്തിട്ടുള്ളവരുടെ കൂട്ടത്തിലും സ്ത്രീകൾക്കു വിശേഷവിധിയായ ഒരു സ്ഥാനവും പദവിയും കാണുന്നു. ബഥാന്യയിലെ മറിയയും മാൎത്തായും തന്റെ ഉററമിത്രങ്ങൾ ആയിരുന്നു. താൻ പലപ്പോഴും അവിടെ പോകയും അവരുടെ ആതിഥ്യം സ്വീകരിക്കയും ചെയ്തുപോന്നു. അവരൊ തന്നെ ശുശ്രൂഷിക്കുന്നതിലും തന്നിൽ നിന്നു ഓരോന്നു കേട്ടുപഠിക്കുന്നതിലും ബദ്ധശ്രദ്ധരായിരുന്നു. ക്നാനായക്കാരിസ്ത്രീ, രക്തവാൎച്ചക്കാരിസ്ത്രീ, പാപിയായസ്ത്രീ എന്നിവരുടെ വിശ്വാസം, നിഷ്കളങ്കസ്നേഹം മുതലായവയെപ്പററി താൻ അഭിനന്ദിച്ചു സംസാരിച്ചതായി കാണുന്നു. ഭണ്ഡാരത്തിൽ രണ്ടുകാശു് ഇട്ട ആ വിധവയേയും താൻ അഭിനന്ദിച്ചു. കുരിശും ചുമന്നുകൊണ്ടു ഗോല്ഗോത്താമല ചുററി താൻ പോകുമ്പോൾ തന്നോടു അനുകമ്പ പ്രദൎശിപ്പിച്ചു് തന്റെ പുറകെ നിലവിളിച്ചുകൊണ്ടു പോയവരും സ്ത്രീകൾതന്നെ. തന്റെ കുരിശുമരണത്തുങ്കൽ തന്റെ വാത്സല്യശിഷ്യന്മാർപോലും തന്നെ വിട്ടോടിപ്പോയി. എങ്കിലും വി. മാതാവു്, മഗ്ദലേനമറിയം, ക്ലെയോപ്പാമറിയം, യോസ്സയുടെ മറിയം ആദിയായ ഒരുകൂട്ടം സ്ത്രീകൾ ശത്രുക്കളിൽനിന്നുള്ള ഉപദ്രവത്തെ തന്നെയും തൃണവൽഗണിച്ചുകൊണ്ടു കുരിശിങ്കൽനിന്നു മാറിപ്പോകയോ ഓടി ഒളിക്കയോ ചെയ്യാതെ കാത്തുനിന്നു. പ്രഭാതത്തിങ്കൽ ഇരുട്ടുള്ളപ്പോൾ യേശുവിനെ അന്വേഷിച്ചുകൊണ്ടു ശവക്കല്ലറയ്ക്കൽ ഓടി എത്തിയതും ഒരു സ്ത്രീയല്ലാതെ മററാരാണു്? മഗ്ദലനമറിയത്തിന്റെ നിഷ്കളങ്കമായ ഈ സ്നേഹത്തിനു പ്രതിഫലം നൽകുകയോ എന്നതോന്നുമാറു യേശുതമ്പുരാന്റെ ഉയൎത്തെഴുന്നേല്പിനെക്കുറിച്ചുള്ള ആദ്യജ്ഞാനം ലഭിച്ചതും ഇവൾക്കുതന്നെ. ഇതു മാത്രമല്ല പ്രസ്തുത വാൎത്ത തന്റെ ശിഷ്യന്മാരെ ഗ്രഹിപ്പിക്കുവാൻ താൻ അവളോടു ആജ്ഞാപിക്കുകയും ചെയ്തു.

മേൽ വിവരിച്ചിരിക്കുന്നവിധം സ്ത്രീകളെ ബഹുമാനിക്കുകയും പ്രത്യേക പദവി അവൎക്കു നൽകുകയും ചെയ്തിരിക്കുന്ന നമ്മുടെ രക്ഷിതാവു് പദവിക്കൊത്ത ഗൗരവതരങ്ങളായ ചുമതലകളും അവൎക്കു ഏല്പിച്ചുകൊടുത്തിട്ടുണ്ടെന്നുള്ള സംഗതി ഒരിക്കലും വിസ്മരിച്ചുകൂടാ. ഇവയെപ്പററി വഴിയെ പ്രസ്താവിച്ചുകൊള്ളാം.

---

## സണ്ടേസ്കൂൾ പംക്തി

---

### അലസതയോ, വിരസതയോ?

(സി. എം. ജോൺ ബി. എ. ഓണേഴ്സ്)

പ്രകൃതിയുടെ പ്രത്യക്ഷശക്തി, പരോക്ഷശക്തി, പ്രകൃത്യാതീതശക്തി എന്നു മൂന്നു സാധാരണ ഘടകങ്ങൾ ജീവിതത്തിലുണ്ടു്. പ്രകൃതിശക്തികളെ അനുബന്ധിച്ചുള്ള പ്രവൃത്തികൾക്കു് പ്രത്യേക പരിശീലനം ആവശ്യമില്ല. കരികിൽ കൂട്ടുണ്ടാക്കുന്നതും, ജന്തുക്കൾ ആഹാരം കഴിക്കുന്നതും ഒരു പരിശീലനവും കൂടാതെയാണു്. എന്നാൽ കൃത്രിമമായുള്ള സകലത്തിനും പ്രത്യേകപരിശീലനം ആവശ്യമാണു്. ഇന്ന സമയത്തേ ഭക്ഷിക്കാവൂ, ഇന്ന കൈകൊണ്ടേ ഭക്ഷിക്കാവൂ എന്നും മററും പ്രവൃത്തികൾക്കു പരിധി നിൎണ്ണയിച്ചാൽ പരിശീലനം അത്യന്താപേക്ഷിതമായിവരും. ശാസ്ത്രീയപൎയ്യവേക്ഷണങ്ങൾതന്നെ പ്രത്യേക പരിശീലനംമുഖാന്തരമല്ലേ അനന്തര തലമുറകളെ ഗ്രഹിപ്പിക്കുന്നതു്. സാമാന്യധിഷണാബലമുള്ള ഏവനും നിരീക്ഷണപരീക്ഷണങ്ങളുടെ ഫലമായി കണ്ടുപിടിക്കാവുന്ന പ്രകൃതിതത്വങ്ങൾ മനസ്സിലാക്കുന്നതിനു് പിൽക്കാലങ്ങളിലുള്ളവർ എത്ര വൎഷങ്ങളാണു് ചെലവാക്കുന്നതു്. പൂൎവ്വശാസ്ത്ര വിദഗ്ദ്ധന്മാർ ദീൎഘകാലത്തെ പരിശ്രമഫലമായി കണ്ടുപിടിക്കുന്ന തത്വങ്ങൾ സ്വതന്ത്രമായി ഓരോരുത്തരും കണ്ടുപിടിക്കാൻ ശ്രമിച്ചാൽ ശാസ്ത്രത്തിനു യാതൊരഭിവൃദ്ധിയുമുണ്ടാകയില്ല. പ്രസ്തുത തത്വങ്ങളുടെ യാഥാൎത്ഥ്യം വേണ്ടിവന്നാൽ ഒന്നു പരിശോധിക്കുകയല്ലാതെ മറെറാന്നും ചെയ്യുക പതിവില്ല. ശരിയോ എന്നു പരിശോധിക്കാൻ ഈ തത്വം കണ്ടുപിടിച്ചയാൾ നിൎദ്ദേശിക്കുന്ന മാൎഗ്ഗം അവലംബിക്കുന്നതാണു് സുഗമം. സർ ഐ

സക്ക്നൃട്ടന്റെ സിദ്ധാന്തങ്ങളിൽ ഭൂരിഭാഗവും അദ്ദേഹത്തിന്റെ പൂർവ്വഗാമിയായ കെപ്ലറുടെ സിദ്ധാന്തങ്ങളെ അടിസ്ഥാനമാക്കിയിട്ടുള്ളവയാണ്.

പ്രകൃതിയുടെ സീമയെ കവിഞ്ഞുള്ള തത്വങ്ങൾ ലോകത്തിൽ നിലനിറുത്തണമെങ്കിൽ പരിശീലനംകൊണ്ടേ സാധിക്കൂ. ക്രിസ്തുമതതത്വങ്ങൾ പ്രകൃത്യാതീതമാണ്. പ്രകൃതിയുടെ രാമണീയകത്വം, ക്രമീകരണം, ശക്തികൾ എന്നിവയെപ്പററി ചിന്തിച്ചാൽ സർവ്വവല്ലഭത്വമുള്ള ഒരു പരാശക്തിയുണ്ടെന്ന് ഊഹിക്കാൻ ഇടയായേക്കുമെങ്കിലും സംഖ്യാതീതമായ പ്രകൃതിപ്രതിഭാസങ്ങളെ അപഗ്രഥനം ചെയ്ത് ജഗദീശന്റെ പാദാരവിന്ദാരാധനയ്ക്കു് അഭിമുഖീകരിക്കാൻ സംഖ്യാതീത സഹസ്രാബ്ദങ്ങൾകൊണ്ടുപോലും സാദ്ധ്യമല്ലെന്ന് ലോകാരംഭംമുതൽ ഇതഃപര്യന്തം മനുഷ്യൻ കണ്ടുപിടിച്ചിട്ടുള്ളവയെല്ലാംതന്നെ കൈവിരലിൽ എണ്ണുവാനേയുള്ളു എന്നു സ്മരിക്കുമ്പോൾ ബോദ്ധ്യമാകും. ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധം പിതൃപുത്രബന്ധംപോലെ ഗാഢമാകുന്നു എന്ന് ദൈവംതന്നെ വെളിപ്പെടുത്തിക്കൊടുക്കുന്നതാണ്. ക്രിസ്തുഭഗവാന്റെ കാൽവറിയിലെ ബലി സർവ്വലോകത്തിനും രക്ഷയ്ക്കു് ഏകമാർഗ്ഗമാണെന്ന് ദൈവം വെളിപ്പെടുത്തിക്കൊടുത്തിരിക്കുന്നു. ഇങ്ങനെ കാരോന്നായി പറഞ്ഞാൽ ക്രിസ്തുമതത്തിന്റെയും അതിന്റെ പ്രാരംഭമതമായ ജൂതമതത്തിന്റെയും തത്വങ്ങൾ എല്ലാം വെളിപ്പാടുസത്യങ്ങളാകുന്നു. അവയെ എല്ലാ തലമുറകൾക്കും ഉപദേശിച്ചുകൊടുപ്പാൻ സഭയിൽ സ്ഥാപനങ്ങൾ ഉണ്ടാകേണ്ടതാണ്. കത്തോലിക സഭയുടെ വിശ്വാസം, ആചാരങ്ങൾ, പാരമ്പര്യങ്ങൾ, ചരിത്രം മുതലായവ കുട്ടികളിൽ രൂഢമൂലമാക്കിച്ചെയ്യാഞ്ഞാൽ സഭയ്ക്കു് ഒരു ശോഭനമായ ഭാവി ഉണ്ടാകൂ. ഇൻഡ്യൻ സഹനസമരത്തിന്റെ മാഹാത്മ്യം കണ്ടു് ക്രൈസ്തവ യുവാക്കന്മാർ സ്തബ്ധരായിപ്പോകുന്നതു് എന്തുകൊണ്ടു്? ക്രിസ്തു ഒരു നല്ല മനുഷ്യനായിരുന്നു എന്നു പറയുന്നവനും ക്രിസ്തുവിന്റെ ദൈവത്വത്തെ നിഷേധിക്കുന്നവനും എപ്പിസ്കോപ്പൽസഭയുടെ തത്വങ്ങളെ കണ്ണികണ്ടിട്ടില്ലാത്തവനുമായ വല്ല നാമധേയക്രിസ്ത്യാനിയും ക്രിസ്തുവും ഗാന്ധിയും തുല്യരാണ് എന്നു സമർത്ഥിക്കുവാൻ ജല്പിക്കുന്നതുകേട്ട് സുറിയാനിക്കാർ ആശ്വാസം കൈക്കൊള്ളുന്നതു് എന്തുകൊണ്ടു്? ക്രിസ്തുസഭയുടെ ചരിത്രം അഭ്യസിക്കു

ൻ തക്ക സൗഭാഗ്യം നമ്മുടെ ചെറുപ്പക്കാൎക്ക് ലഭിച്ചിരുന്നെങ്കിൽ ക്രിസ്തുസഭയുടെ അടിസ്ഥാനക്കല്ലുകളായിരിക്കുന്ന സഹദേന്മാരിൽ ഏറ്റവും ചെറിയവന്റെ സഹനത്തോട് സാമ്യം വഹിക്കത്തക്കതായി ഇവിടെയൊന്നുമില്ലെന്ന് ധരിച്ച് ജാത്യഭിമാനം കൈക്കൊണ്ടേനേ. സുറിയാനിസഭയുടെ ഭാവി ഉൽകൃഷ്ടമോ അപകൃഷ്ടമോ ആക്കാനുള്ള ശക്തി ഭാവിപൗരന്മാരായിത്തീരേണ്ട കുഞ്ഞുങ്ങളിലാണ് സ്ഥിതിചെയ്യുന്നത്. രക്ഷാകൎത്താക്കളും, ക്രിസ്തുവിന്റെ വീട്ടുവിചാരകന്മാരും, സഭയുടെ ഇടയന്മാരും പ്രത്യേകം ശ്രദ്ധപതിക്കേണ്ടത് ഈ കാൎയ്യത്തിലാണ്.

ന്യായദാതാവായ മോസസ് ഈജിപ്ഷ്യൻരാജധാനിയിൽ വളൎന്നു. പരിഷ്കാരത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചിരുന്ന ഈജിപ്ഷ്യൻ രാജധാനിയിൽ ചക്രവൎത്തിയായ ഫറവോന്റെ ദൗഹിത്രപൗത്രനും കിരീടാവകാശിയുമായിരുന്ന മോസസ് സകല പദവികളും ഉപേക്ഷിച്ച്, "മിസ്രയിമിലെ നിക്ഷേപങ്ങളേക്കാൾ ദൈവത്തിന്റെ ജനത്തോടുകൂടെ കഷ്ടമനുഭവിക്കുന്നതുതന്നെ നന്ന്" എന്നുറച്ച് പുറപ്പെട്ടത് എന്തുകൊണ്ട്? ഈജിപ്തിലെ രാജധാനിയിൽ വളൎന്നെങ്കിലും തനിക്കു ബാല്യപരിശീലനംലഭിച്ചതു് തികഞ്ഞ യൂതാംഗനാരത്നമായ സ്വമാതാവിൽ നിന്നായിരുന്നു. മിസ്രയിമിൽനിന്നു പുറപ്പെട്ട ഇസ്രായേലിനു് ദൈവം കൊടുത്തിട്ടുള്ള പെസഹാച്ചട്ടങ്ങളിൽ കുട്ടികളുടെ വേദാദ്ധ്യയനം പ്രത്യക്ഷപ്പെടുത്തിയിട്ടുണ്ടു് പെസഹായുടെ ആവിൎഭാവം, പ്രാധാന്യം ഇത്യാദി സകല തലമുറകൾക്കും ഉപദേശിച്ചുകൊടുക്കണമെന്നു് ദൈവം പ്രത്യേകം കല്പിക്കുന്നു. ആ കല്പന യൂതന്മാരുടെ ഇടയിൽ ഈഷൽഭേദമെന്യേ അനുഷ്ഠിച്ചിരുന്നു എന്നുള്ളതിനു് ൭൮-ാം സങ്കീൎത്തനം സാക്ഷ്യം വഹിക്കുന്നു: "ഞാൻ പുരാതനകാൎയ്യങ്ങളെപ്പററി സംസാരിക്കും; നമ്മുടെ പിതാക്കന്മാർ അവയെ നമുക്കു ഉപദേശിച്ചുതന്നിരിക്കുന്നു; അവരുടെ മക്കളിൽ നിന്നു് അവയെ മറയ്ക്കാതെ വരുവാനുള്ള തലമുറയോടു് യഹോവായുടെ സ്തുതികളേയും അവന്റെ വല്ലഭത്വത്തേയും അത്ഭുതപ്രവൃത്തികളേയും അറിയിക്കും" എന്നുതുടങ്ങി യൂതചരിത്രസംക്ഷേപം പ്രസ്തുത സങ്കീൎത്തനത്തിൽ തന്നിരിക്കുന്നതു് പ്രത്യേകം പരിശോധിക്കുക. ഏതൽക്കാലത്തും യൂതന്മാരും മുഹമ്മദീയരും ഈ രീതി തുടൎന്നുകൊണ്ടുതന്നെയാണു് ഇരിക്കുന്നതു്. (തുടരും)

അറബിഭാഷ പഠിച്ചു് കൊറാൻ അഭ്യസിച്ചുകഴിഞ്ഞല്ലാതെ ഒരു മഹമ്മദീയബാലൻ ഇതരാഭ്യാസത്തിന്നു് നിയോഗിക്കപ്പെടുകയില്ല. ആര്യന്മാരുടെ ചരിത്രം പരിശോധിച്ചാൽ വംശതലവന്മാർ ചതുർവ്വേദങ്ങൾ കുടുംബാംഗങ്ങൾക്കു ചൊല്ലിക്കൊടുത്തു് പഠിപ്പിച്ചിരുന്നതായും അങ്ങനെ അനേകവത്സരങ്ങൾ ജനങ്ങളുടെ ഹൃദയത്തിൽ പ്രസ്തുത വേദങ്ങൾ സ്ഥിതിചെയ്തിരുന്നതായും കാണാം. ക്രിസ്തുഭഗവാന്റെ അന്ത്യശാസനങ്ങളിൽ അടങ്ങിയിരിക്കുന്ന പ്രായോഗികപദ്ധതികളിൽ അതിപ്രധാനമായ ഒന്നത്രേ ബാലപരിശീലനം. ശുദ്ധിമാനായ മാർ പത്രോസിനെ അഭിസംബോധന ചെയ്തു് അപ്പോസ്തലവൃന്ദത്തോടു് തിരുവായ്മൊഴി കല്പിക്കുന്നതു്. "എന്റെ കുഞ്ഞാടുകളെ മേയിക്കുക" എന്നാണു്. ഒരു പൂച്ച അതിന്റെ കുട്ടിയെ ഇരപിടിക്കാൻ പദാഗ്രവിഭ്രമണത്താൽ അഭ്യസിപ്പിക്കുന്നതും ഒരു പക്ഷി അതിന്റെ കുഞ്ഞുങ്ങളെ തരുശാഖകളിൽ ചാടിച്ചു് ആകാശഗമനം പരിശീലിപ്പിക്കുന്നതും ആരാണു് കണ്ടിട്ടില്ലാത്തതു്? സുറിയാനിസഭാംഗങ്ങൾ കർത്തവ്യകർമ്മങ്ങൾ കേവലം വിസ്മരിച്ചുകളഞ്ഞു എന്നുവരുമോ? "ഇപ്പാരായവങ്കുടൽപേരായദുഃഖത്തിൽ" അനവരിച്ചുപോകാൻ സന്താനവല്ലികളെ കൈവിടുകളുകയോ! അമേരിക്കൻ ചെണ്ടമേളത്തിലും റിത്തുതന്ത്രത്തിലുംപെട്ടു് സുറിയാനിക്കാർ നട്ടം തിരിയുന്നതു് സുറിയാനിസഭയുടെ കാതോലികവും അപ്പോസ്തോലികവുമായ അനർഘരത്നാപദേശങ്ങളെ കരസ്ഥമാക്കാൻ അപ്രാപ്തരായതുകൊണ്ടായിരിക്കുമോ? കുബേരന്റെ കുട്ടി ഭിക്ഷാടനം ചെയ്യുന്നതു് മർമ്മഭേദകമല്ലേ, ഓരോരുത്തരേയും ദൈവം ഭരമേല്പിച്ചിട്ടുള്ള താലന്തുകളാകുന്ന സന്താനവല്ലികൾക്കുവേണ്ടി ദൈവത്തിന്റെ ന്യായാസനത്തിൻമുമ്പാകെ കണക്കു ബോധിപ്പിക്കേണ്ടതായിവരുമെന്നുള്ളതു് ആരും വിസ്മരിച്ചുകളയരുതു്.

സർവ്വേശ്വരന്റെ കരുണാതിരേകത്താലും ഇൻഡ്യയുടെ കാവൽക്കാരനായ മാർത്തോമ്മാശ്ലീഹായുടേയും ശുദ്ധമതിയായ ദൈവമാതാവിന്റേയും പ്രാർത്ഥനാബലത്താലും മലങ്കര സുറിയാനിസഭാ സൺഡേസ്കൂളിന്റെ പ്രമതല വിദ്യാവൃദ്ധനായ മാർ പീലക്സിനോസ് എപ്പിസ്കോപ്പാ തിരുമനസ്സുകൊണ്ടു് കസ്റ്റോറിരീയായാൽ സമാശ്വസിക്കാൻ വകയുണ്ടു്. കർത്തവ്യബോധമുള്ള എല്ലാവരും പുറപ്പെട്ടു് ദൈവത്തിന്റെ തോട്ടത്തിൽ അ

ഭിപ്രായിപ്പിൻ. "ബാലൻ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്കുക; അവൻ വൃദ്ധനായാലും അതിനെ വിട്ടുമാറുകയില്ല."

---

## മലങ്കര സുറിയാനി സഭ
## വൈദിക മഹായോഗം.

പരുമലപ്പെരുന്നാളിനോടനുബന്ധിച്ച് ആണ്ടുതോറും നടത്തിവരാറുള്ള വൈദിക യോഗം ഈ ആണ്ടിൽ പ്രത്യേകമായി കൂടുതൽസ്ഥാനത്തെ അർഹിച്ചിരുന്നുവെന്നു് നിസ്സംശയം പറയാവുന്നതാണു്. മനോരമയിൽ മുമ്പുകൂട്ടിപ്രസിദ്ധംചെയ്തിരുന്നതിനനുസരിച്ച് മലങ്കരയുടെ നാനാഭാഗങ്ങളിൽനിന്നും നൂറിൽ പരം വൈദികന്മാരും മുപ്പതോളം ശെമ്മാശന്മാരും ഈ യോഗത്തിൽ സംബന്ധിച്ചിരുന്നു.

൧൭-ാംനു- ഞായറാഴ്ച രാത്രി ൮മണിക്കു് സ്ഥലത്തെ വി. പി. സ്കൂളിൽവച്ചുനടന്ന പ്രാരംഭമീററിംഗിൽ നി. വ. ദി. ശ്രീ മാർ. പീലക്സിനോസ് എപ്പിസ്കോപ്പാ തിരുമനസ്സുകൊണ്ടു് ആദ്ധ്യക്ഷം വഹിക്കുകയും വ്യവസ്ഥാപിതവും ഊർജ്ജിതവും ആയ നിലയിൽ ഒരു വൈദിക മഹായോഗം ഉണ്ടായിരിക്കേണ്ട ആവശ്യത്തെ പരാമർശിച്ചുകൊണ്ടു് ഒരു പ്രസംഗം ചെയ്യുകയും, ചെയ്തു. ഇതിനെത്തുടന്നുപ്രസ്തുതസ്ഥാപനം എത്രയും ആവശ്യമാണെന്നു് പല മാന്യ വൈദികന്മാരും, ചുരുക്കമായി സംസാരിക്കുകയുണ്ടായശേഷം യോഗ നടപടികളെപ്പററിയും, ആലോചനാവിഷയങ്ങളെക്കുറിച്ചും, ഒരു സ്കീം തയ്യാറാക്കുന്നതിലേക്കു് അഞ്ചുപേരടങ്ങിയ ഒരു വിഷയനിർണ്ണയകമ്മററിയെ തിരഞ്ഞെടുത്തു. അതോടുകൂടെയോഗത്തിൻെറ ഒന്നാം സെഷൻ അവസാനിച്ചു.

൧൮-ാംനു- തിങ്കളാഴ്ച പെരുനാൾദിവസം രണ്ടുമണിയോടുകൂടി രണ്ടാം സെഷൻ ആരംഭിച്ചു. ഇതിൽ പ്രസ്തുതസ്ഥാപനത്തിൻെറ ആവശ്യകതയെ പുരസ്കരിച്ചു് ദിവ്യശ്രീമാന്മാരായ തെങ്ങുംതോട്ടത്തിൽ അബ്രാഹംകത്തനാർ ആററുമാലിൽ സ്കറിയ കത്തനാർ മുതലായി പല വൈദികന്മാരും സുദീർഘമായ

പ്രസംഗങ്ങൾ ചെയ്തു സദസ്യരെ ഉത്സാഹഭരിതരാക്കിത്തീൎത്തു വെന്നു നിസ്സംശയം പറയാവുന്നതാണു്. ഇതിന്റെശേഷം മുൻകൂട്ടി തയാർചെയ്തിരുന്ന ചില പ്രമേയങ്ങൾ ഓരോന്നായി അവതരിപ്പിക്കുകയും അവയെപ്പററി കൂലങ്കഷമായി പൎയ്യാലോചിച്ചശേഷം യോഗം ഐകകണ്ഠ്യേന പാസ്സാക്കുകയും ചെയ്തു. അപ്പോഴേക്കും അഞ്ചരമണിയായതുകൊണ്ടു് യോഗം അടുത്തദിവസത്തേക്കു മാററിവച്ചു.

൧൦-ാംനു ചൊവ്വാഴ്ച രാവിലെ ൧൦ മണിയ്ക്കു യോഗത്തിന്റെ ൩-ാം സെഷൻ ആരംഭിച്ചു ബാക്കി പ്രമേയങ്ങൾ ഓരോന്നു അവതരിപ്പിക്കയും ഐകകണ്ഠ്യേന പാസ്സാക്കയും ൧൨ൽ മണിയോടുകൂടി ആ സെഷൻ അവസാനിക്കുകയും ചെയ്തു.

ഉച്ചതിരിഞ്ഞു് രണ്ടു മണിയോടുകൂടി എല്ലാവരും സ്ഥാനാരിയുടെ മുകളിലത്തെ നിലയിൽ ആസനസ്ഥരായി. നി. വ. ദി. മ ശ്രീ മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാ ബാവാ, നി. വ. ദി. ശ്രീമാന്മാരായ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, മാർ പീലക്സിനോസ് എപ്പിസ്കോപ്പാ എന്നീ വന്ദ്യമേലദ്ധ്യക്ഷന്മാർ ; സിംഹാസനങ്ങളിൽ എഴുന്നള്ളിയിരുന്നു. ആദ്യമായി, ബാവാ തിരുമനസ്സുകൊണ്ടു് വൈദികന്മാരോടു് പൊതുവായി ഒരു ചെറുപ്രസംഗം ചെയ്തു. നമ്മുടെ സഭയുടെ അഭിവൃദ്ധി പ്രാധാന്യേന നമ്മുടെ വൈദികവൃന്ദത്തെ ആശ്രയിച്ചിരിക്കുന്നു എന്നസംഗതി ആസ്പദമാക്കി ചെയ്ത പ്രസ്തുത പ്രസംഗം യോഗാംഗങ്ങളെ ചിന്താകുലരാക്കിത്തീൎത്തു. ഇതിനെ തുടൎന്നു് യോഗനിശ്ചയങ്ങൾ തിരുമേനിമാരുടെ അറിവിലേക്കായി ഓരോന്നായി വായിച്ചു. എന്നാൽ ചില നിശ്ചയങ്ങളെപ്പററി തിരുമേനിമാർ ചെയ്ത നിൎദ്ദേശങ്ങൾ യോഗം സ്വീകരിച്ചു് അവയെ തദനുസരണം വ്യത്യാസപ്പെടുത്തുകയും, വൈദികയോഗനടപ്പിലേക്കായി നിശ്ചയിക്കപ്പെട്ടിരുന്ന എക്സിക്കൂട്ടീവ് കമ്മററി അംഗങ്ങളുടെ എണ്ണം ൧൫-ആയി വൎദ്ധിപ്പിക്കുകയും, കമ്മീഷൻ അംഗങ്ങളായി മൂന്നുപേരെ തെരഞ്ഞെടുക്കുകയും ചെയ്തുവെന്നുള്ളതു് പ്രസ്താവയോഗ്യമത്രെ. ഇതിന്റെ ശേഷം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സുദീൎഘവും കാൎയ്യസംപൂൎണ്ണവും ഉത്തേജകവുമായ പ്രസംഗവുമാണു് നടന്നതു്. വൈദികന്മാരുടെ നാനാമുഖമായ അഭിവൃദ്ധിയെ ഉദ്ദേശിച്ചും സഭാസംബന്ധമായും, തിരുമ

നസ്സുകൊണ്ടു് ഇതഃപൎയ്യന്തം പ്രവൎത്തിച്ചുകൊണ്ടിരുന്നിട്ടുള്ളതും തിരുമനസ്സിലെ അന്തരംഗത്തിൽ കുടികൊണ്ടിട്ടുള്ളതുമായ വിശിഷ്ടമായ ആശയങ്ങളെ പുരസ്കരിച്ചും നടന്ന ആ പ്രസംഗം എത്രയും ഹൃദയസ്പൃക്കായിരുന്നു. സ്വസമുദായത്തിൻെറ പുരോഗമനാൎത്ഥം ആയുസ്സിനെ ബലി അൎപ്പിച്ചുകൊണ്ടു് ഇന്നേവരെയും, ധീരധീരം പോരാടി സ്വാൎത്ഥരഹിതമായ ജീവിതനൈൎമ്മല്യത്താലും, ആശയ വൈശിഷ്ട്യത്താലും, പ്രഖ്യാതനായിത്തീൎന്നിട്ടുള്ള ഈ വന്ദ്യ തിരുമേനിയുടെ പ്രസംഗത്തിൽ ആദ്യന്തംപ്രസരിച്ചുകൊണ്ടിരുന്ന പുതുജീവൻ യോഗാംഗങ്ങളിലേക്കു് പകൎന്നപ്പെട്ടുഎന്നു തോന്നുമാറു, 'മലങ്കരസഭയിലെ പട്ടക്കാർ ഒന്നാകെ, തിരുമേനിയോടു പ്രത്യേകിച്ചും, മററു തിരുമേനിമാരോടു് പൊതുവായും, എന്നും വിശ്വസ്തരായിരിക്കേണ്ടതാണെ'ന്നുള്ള ഒരു പ്രമേയംകൂടി അവതരിപ്പിക്കുന്നതിനുപോലും, ഉദ്യുക്തരായി എന്നുള്ളതും, വിസ്മരിക്കത്തക്കതല്ല. ഈ നാലാം സെഷൻെറ ശേഷം, അഞ്ചുമണിയോടുകൂടി വൈദികമഹായോഗം അവസാനിച്ചു. പ്രാൎത്ഥനയ്ക്കും ആശീൎവ്വാദത്തിനും ശേഷം എല്ലാവരും കൈ മുത്തി പിരിഞ്ഞു.

ഇടവകകൾതോറും സഞ്ചരിച്ചും വേണ്ടപൎയ്യാന്വേഷണങ്ങൾ നടത്തിയും സുറിയാനിസഭയിലെ വൈദികന്മാരുടെ ആധുനികനിലയെപററി ഒരു റിപ്പോൎട്ടു് തയ്യാറാക്കുന്നതിലേയ്ക്കു, മൂന്നു പട്ടക്കാർ അടങ്ങിയ ഒരു കമ്മീഷനെ തെരഞ്ഞെടുത്തു് നിയമിക്കയും ആയതിൻെറ ചെലവിലേക്കായി യോഗാംഗങ്ങൾ എഴുപതു രൂപായോളം ഉടനടി സംഭാവനചെയ്യുകയും ചെയ്തു എന്നുള്ളതും പ്രത്യേകം പ്രസ്താവ്യമത്രേ. ഇക്കൊല്ലത്തെ വൈദികയോഗം അംഗങ്ങൾക്കു് നവീനമായ ആശയേയും, പുതിയഉന്മേഷത്തെയും, ജനിപ്പിച്ചിട്ടുണ്ടെന്നു് പറയുന്നതിൽ ഒട്ടും അതിശയോക്തിയില്ല. (മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സിലെ പ്രസംഗവും മഹായോഗനിശ്ചയങ്ങളും മാസികയിൽ അടുത്തു തന്നെ പ്രസിദ്ധപ്പെടുത്തുന്നതാണ്.)

---

## സഭകളുടെ പുനരൈക്യം.

---

(ഫാദർ ഡേവിഡ് ബി. എ. ബി. ഡി.)

സഭകൾ എല്ലാം തമ്മിൽ യോജിക്കുന്നതിനെപ്പററി ശക്തിയായ പല പരിശ്രമങ്ങളും പലയിടങ്ങളിലും നടന്നുവരുന്നു

ഒരു കാലമാണിതു്. സഭകൾ ഭിന്നങ്ങളായിരിക്കുന്നതു ക്രിസ്തുവിൻെറ മനസ്സിനു യോജിച്ചതല്ലെന്നും സഭയുടെ പ്രചരണത്തിനു് അതു വിഘാതമാണെന്നും ഉള്ള ബോധമാണു പലരേയും ഈ ഉദ്യമത്തിലേക്കു പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നതു്. സഭയിലെ രണ്ടു പ്രധാന വിഭാഗമാകുന്ന റോമ്മാസഭയും യൌനായസഭയും തമ്മിൽ യോജിപ്പിനുവേണ്ടി പല പരിശ്രമങ്ങളും പലപ്പോഴും നടത്തിയിട്ടുള്ളതാണു്. കിഴക്കൻസഭകളും പടിഞ്ഞാറൻസഭകളും തമ്മിൽ ഉള്ള യോജിപ്പിനുവേണ്ടി പലരും ആഗ്രഹിക്കയും ശ്രമിക്കയും ചെയ്തിട്ടുണ്ടു്. യൌനായസഭയും ആംഗ്ലിക്കൻ സഭയും തമ്മിലുള്ള യോജിപ്പിനുവേണ്ടി ചെയ്തിട്ടുള്ളതും, ചെയ്തുകൊണ്ടുവരുന്നതുമായ പരിശ്രമങ്ങൾ പ്രസിദ്ധങ്ങളാണല്ലോ. അതു മിക്കവാറും ഫലപ്രദമാകുമെന്നുള്ള നിലയായിട്ടുണ്ടു്. അതുപോലെതന്നെ ൧൯-ാം നൂററാണ്ടിൻെറ അവസാനത്തോടുചേൎന്നു്, റോമ്മാസഭയിൽനിന്നു പിരിഞ്ഞുപോയ പഴയ കത്തോലിക്കരും ആംഗ്ലിക്കരും തമ്മിലും യോജിപ്പിനുവേണ്ടി പലതും ശ്രമിച്ചുവരികയാണു്. തെക്കേഇൻഡ്യയിലെ പഴയ സഭകളൊഴിച്ചുള്ള എല്ലാ ക്രിസ്തീയ വകുപ്പുകളും തമ്മിൽ യോജിപ്പിനുവേണ്ടി പല കൊല്ലങ്ങളിലായി നടത്തിവരുന്ന ശ്രമങ്ങളും എവൎക്കും അറിവുള്ളതാണു്. ആംഗ്ലീയാസഭയിലെ മുന്നൂറിൽപരം മേല്പട്ടക്കാർ ചേൎന്നു കഴിഞ്ഞകൊല്ലം നടത്തപ്പെട്ട ലാംബത്തു കോൺഫറൻസിൽ ഇതു ഒരു പ്രധാന വാദവിഷയമായിരിക്കയും പരിശോധനാൎത്ഥം ഈ പദ്ധതി ആംഗ്ലീയസഭ സമ്മതിക്കയും ചെയ്തിരിക്കയാണു്. ഇതുപോലെ സുറിയാനിസഭയിലെ ഭിന്നവകുപ്പുകാർതമ്മിൽ യോജിക്കണമെന്നുള്ള ഒരു ആഗ്രഹം എല്ലാക്കൂട്ടത്തിലുമുള്ള പല ചെറുപ്പക്കാൎക്കും പ്രായംചെന്നവൎക്കും ഉണ്ടായിവരുന്നു എന്നുള്ളതു് എത്രയും ചാരിതാൎത്ഥ്യജനകവും ക്രിസ്തുഭക്തന്മാൎക്കു് എല്ലാം അത്യാഹ്ലാദത്തെ നല്കുന്നതുമാണെന്നുള്ളതിനു സംശയമില്ല. എന്തെന്നാൽ സഭകൾ വിഭിന്നങ്ങളായിരിക്കുന്നതിൽ ദുഃഖം തോന്നാതിരിക്കയും അവയുടെ യോജിപ്പിനുവേണ്ടി പ്രാൎത്ഥിക്കയും കഴിവതു ശ്രമിക്കയും ചെയ്യാതിരിക്കയും, ചെയ്യുന്നതു ക്രിസ്തുവിൻെറ മനസ്സിനു അനുയോജ്യമായിട്ടുള്ളതല്ല. നമ്മുടെ പൂൎവ്വപിതാക്കന്മാരായ കുപ്രിയാനോസ്, തെൎത്തുല്യൻ ആദിയായവരെല്ലാം, ക്രിസ്തുവിൻെറ ശരീരമാകുന്ന സഭയിലുണ്ടാകുന്ന മുറിവു

കളും ഛേദനങ്ങളുമെല്ലാം, ശരീരത്തെ മുറിപ്പെടുത്തുകയാണെന്നും, അതു പാപകരമാണെന്നും ശക്തിയായി എഴുതുകയും പ്രസംഗിക്കയും ചെയ്തിട്ടുണ്ട്. ആകയാൽ യോജിപ്പിനുവേണ്ടി നടത്തപ്പെടുന്ന എല്ലാ ശ്രമങ്ങളോടും സഹകരിച്ചു പ്രവർത്തിപ്പാൻ എല്ലാ ക്രിസ്ത്യാനികൾക്കും കടമയുണ്ട്. എന്നാൽ ഇതു സംബന്ധമായി നാം ഓർത്തിരിക്കേണ്ട ചില പ്രധാന കാര്യങ്ങൾകൂടെയുണ്ട്.

ഒന്നാമതു, യോജിപ്പു കാതോലികവും അപ്പോസ്തോലികവുമായ അടിസ്ഥാനത്തിന്മേൽ സ്ഥാപിച്ചിരിക്കണം. അങ്ങനെ അല്ലാതുള്ള യോജിപ്പു ശാശ്വതമോ ശരിയായിട്ടുള്ളതോ ആയിരിപ്പാൻ നിവൃത്തിയില്ല. അതിൽ അന്തർഭവിച്ചിരിക്കുന്ന തത്വങ്ങൾ (൧) അപ്പോസ്തോലിക പിൻതുടർച്ച അല്ലെങ്കിൽ ശരിയായ കൈവെപ്പ്, (൨) കാതലായ വിശ്വാസത്തിലുള്ള ഐകരൂപ്യം (൩) കൂദാശകൾ കൃപാമാർഗ്ഗങ്ങളാണെന്നുള്ള ഉപദേശം മുതലായവയാണ്. ഇവയിൽ മൂന്നാമത്തേതു രണ്ടിൽ ഉൾപ്പെടുമെന്നിരുന്നാലും പ്രത്യേകം ചിന്തിക്കുന്നതു നന്നാണ്. റോമ്മാസഭയും യൌനായസഭയും തമ്മിൽ അവയുടെ പിരിവിനു ശേഷം പലപ്പോഴും യോജിപ്പിനുവേണ്ടി ആലോചനകൾ നടത്തിയിട്ടുണ്ടെങ്കിലും, ഫലപ്രദമാകാതെ പോയിട്ടുള്ളതു, റോമ്മാസഭ, പുരാതന വിശ്വാസസത്യങ്ങൾക്കെതിരായി പിന്നീടു കൂട്ടിച്ചേർത്ത പല ഉപദേശങ്ങളും യൌനായസഭ സമ്മതിക്കാഞ്ഞതുകൊണ്ടാണ്. റോമ്മാസഭയും ആംഗ്ലേയസഭയും തമ്മിൽ ഇതുപോലെ പല ആലോചനകൾ നടന്നിട്ടുണ്ടെങ്കിലും ആംഗ്ലേയ സഭയുടെ പട്ടത്വത്തേയും ഉപദേശത്തേയും പററിയുള്ള അഭിപ്രായവ്യത്യാസംകൊണ്ടാണ് യോജിച്ചു നടക്കാത്തതു. ആംഗ്ലേയസഭയിൽനിന്നു പിരിഞ്ഞുപോയ പല സഭകളുമായി (Dissenters) യോജിക്കുന്നതിനുള്ള ശക്തിയായ ആലോചനകൾ ഇപ്പോൾ ഇംഗ്ലണ്ടിൽ നടക്കുന്നുണ്ടെങ്കിലും, അവരുടെ പട്ടത്വം സാധുവല്ലെന്നുള്ളതുകൊണ്ടും, ഉപദേശം കാതോലികമല്ലെന്നുള്ള കാരണത്താലും ആംഗ്ലേയസഭ യോജിപ്പിനു വഴിപ്പെടാതെയാണ് ഇരിക്കുന്നതു. ആംഗ്ലേയസഭയുടെ ഉപദേശങ്ങൾ കാതോലികമാണെന്ന് അതിലെ ബിഷോപ്പന്മാർ വിശദമാക്കിയശേഷം മാത്രമാണ് യൌനായസഭ യോജിപ്പിനുവേണ്ടി വഴിപ്പെട്ടുവരുന്നതു. ബിഷോപ്പന്മാരുടെ വ്യാഖ്യാനങ്ങൾ ആ

സഭയിലെ ഒരു കൂട്ടക്ക് (ലോചർച്ചിന്) ഹൃദ്യമായിരിക്കുമെന്നു തോന്നുന്നില്ല. ഏതായാലും മററു സഭകളുമായി പൂർണ്ണമായ ഒരു യോജിപ്പുണ്ടാകുന്നതിനു നാം ആലോചിക്കയും ശ്രമിക്കയും ചെയ്യുമ്പോഴൊക്കെയും നാം ഒരു കാതോലിക സഭയാണെന്നും ആ നിലയിൽ അമൂല്യങ്ങളായി നമുക്കു ലഭിച്ചിരിക്കുന്ന ചില വിശ്വാസസത്യങ്ങളും പാരമ്പര്യങ്ങളും ഉണ്ടെന്നും അവയ്ക്കു ഹാനികൂടാതെ സൂക്ഷിപ്പാൻ നമുക്കു കടമ ഉണ്ടെന്നുമുള്ള വസ്തുത വിസ്മരിക്കാൻ പാടില്ല. ഇങ്ങനെയുള്ള ആലോചനകളിൽ അഭിപ്രായങ്ങൾ തുറന്നു പറകയും അഭിപ്രായങ്ങൾ ഓരോന്നും വിശാലഹൃദയത്തോടും സഹതാപബുദ്ധിയോടും വിചിന്തനം ചെയ്കയും വേണ്ടതാണു്. മാർത്തോമ്മാസഭയുടെ പട്ടത്വത്തിനു ന്യൂനതയുണ്ടെന്നാണു നാളതുവരെ നാം പറകയും പ്രസംഗിക്കയും ചെയ്തിട്ടുള്ളതു്. അതു ശരിയോ തെററോ എന്നും, തോഴിയൂർ ഇടവകയിലെ മേല്പട്ടക്കാർ ഇവരുടെ പട്ടംകൊടയിൽ സംബന്ധിക്കുന്നതുമൂലമുണ്ടാകുന്ന ഫലമെന്താണെന്നും മററും വീണ്ടും ചിന്തിക്കുന്നതു പ്രയോജനകരമാണു്. പിരിച്ചിലിന്റെ ആരംഭകാലത്തു രണ്ടുകൂട്ടരും പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായങ്ങൾ പലതും വാശികൊണ്ടു് ഉണ്ടായിട്ടുള്ളതാണെന്നും, കേവലം അത്ഥശൂന്യങ്ങളാണെന്നും പിന്നീടു് അറിയാൻ ഇടയായിട്ടുണ്ടു്. പട്ടത്വത്തിന്റെ കാര്യം ഏതു നിലയിലിരുന്നാലും, ഉപദേശത്തിൽ മാർത്തോമ്മാസഭ ഒരു പ്രോട്ടസ്റ്റന്റു സഭയായിട്ടാണു ഇരിക്കുന്നതു്. കൂദാശകൾ കൃപാമാർഗ്ഗങ്ങളാണെന്നും അവ ഒരു ക്രിസ്ത്യാനിയുടെ ആത്മീയവളർച്ചയ്ക്കും രക്ഷയ്ക്കും ഒഴിച്ചുകൂടാൻ പാടില്ലാത്തവയാണെന്നും, മാമോദീസാവഴി വീണ്ടും ജനനവും പാപമോചനവും ലഭിക്കുന്നുണ്ടെന്നും വിശുദ്ധകുർബാന കർത്താവിന്റെ തിരുശരീരരക്തങ്ങളാണെന്നും പട്ടത്വംവഴിയായി പ്രത്യേക വരം പ്രാപിക്കുന്നവർക്കുണ്ടാകുന്ന ...ഫലങ്ങൾ...ണ്ടെന്നുംമററുമുള്ള കാതോലിക സഭയുടെ ഉപദേശങ്ങൾ മാർത്തോമ്മാസഭയുടെ ഉപദേശത്തിൽ പെടുന്നുണ്ടെന്നു തോന്നുന്നില്ല. ഈ ഉപദേശങ്ങൾ സ്വീകരിക്കുന്നവരും ചിലർ കണ്ടേക്കാമെങ്കിലും ഭൂരിപക്ഷവും അവയെ നിരാകരിക്കുന്നവരായിരിക്കും. ഈ സംഗതിയിലാണു് നമ്മുടെ സഭയും മാർത്തോമ്മാസഭയും തമ്മിൽ സാരമായ വ്യത്യാസമുള്ളതു്. ഈ വ്യത്യാസങ്ങൾ നിസ്സാരങ്ങളെന്നോ, ത്യാജ്യങ്ങളെന്നോ ഗണിച്ചു പെരുമാറുവാൻ നമു

കൾ നിവൃത്തിയില്ല. യാതൊരു കാതൊലികസഭയും ആ നില യിൽ പൊരുമാറുന്നതല്ല. ഒരു പൂർണ്ണമായ യോജിപ്പിനുള്ള കാര്യമായ തടസ്സവും പ്രയാസവും സ്ഥിതിചെയ്യുന്നതു് ഈ സംഗതിയിലാകുന്നൊണെന്നാണു് ഈ എഴുത്തുകാരനു തോന്നുന്നതു്.

രണ്ടാമതു് യോജിപ്പു രണ്ടുസഭകൾക്കും ക്ഷേമകരമായിരിക്കണം. വിശ്വാസത്തിലും ആചാരത്തിലും ഐകരൂപ്യം വരുത്താതെയുള്ള ഒരു യോജിപ്പു രണ്ടുസഭകൾക്കും ക്ഷേമകരമായിരിക്കയില്ല. ആംഗ്ലേയസഭയിലെ ഹൈചർച്ചും ലോചർച്ചും പോലെയുള്ള ഒരു യോജിപ്പു ആഗ്രഹിക്കത്തക്കതല്ലേ എന്നു ചിലർ പറഞ്ഞുകേട്ടിട്ടുണ്ടു്. ആംഗ്ലേയസഭയിൽ അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്ന അഭിപ്രായവ്യത്യാസങ്ങളും വിവാദങ്ങളും വായിച്ചും അറിഞ്ഞും കൊണ്ടിരിക്കുന്ന ഒരാൾക്കു അഭിപ്രായവ്യത്യാസമുള്ള ഭാര്യാഭർത്താക്കന്മാരുടെ കുടുംബജീവിതം പോലെ, ആ നില എത്രപ്രയാസമേറിയതാണെന്നു അറിയാൻ സാധിക്കും. ആ ഒരുനില ആരും മനസ്സോടെ ആഗ്രഹിക്കുമെന്നു തോന്നുന്നില്ല. ഈ ഒരുനില എത്ര അനാശാസ്യമായ ഒന്നാണെന്നും, ഇടവകഭരണത്തിൽ എത്രകണ്ടു പ്രയാസം വരുന്നുണ്ടെന്നും, ഡിസിപ്ലിൽ (Discipline) എത്രമാത്രം മോശമായിത്തീരുമെന്നും ഒരു ആംഗ്ലേയപട്ടക്കാരൻതന്നെ ഈയിടസമ്മതിച്ചു പറകയുണ്ടായി. ആകയാൽ വിശ്വാസാചാരങ്ങളിലുള്ള ഐകരൂപ്യം ശരിയായ യോജിപ്പിനു അത്യന്താപേക്ഷിതമാണു്.

എന്നാൽ തമ്മിൽതമ്മിൽ ഇടപ്പാഴത്തെതിൽ കൂടുതലായ സാഹോദര്യത്തിലും സ്നേഹത്തിലും, പെരുമാറുവാനും, അഭിപ്രായവ്യത്യാസങ്ങളെ വിശാലമായ മനസ്ഥിതിയോടും സഹതാപത്തോടുംകൂടെ വീക്ഷിക്കുവാനുവാനും, സമ്മതിച്ചുകൊടുക്കുവാനും, തക്ക ഒരു മനസ്ഥിതി രണ്ടുകൂട്ടത്തിലുമുള്ള സഭാംഗങ്ങളിൽ ഉണ്ടാകുന്നതിനു നമുക്കു ശ്രമിക്കാവുന്നതാകുന്നു; അതിനായി ശ്രമിക്കേണ്ടതുമാണു്. അതുപോലെ രാഷ്ട്രീയമായും സാമൂഹ്യമായും, വിദ്യാഭ്യാസപരമായും ഉള്ള പല പ്രസ്ഥാനങ്ങളിൽ മത്സരബുദ്ധികൂടാതെ യോജിച്ചു പലതും പ്രവർത്തിക്കാവുന്നതും, ആതുരശാല, അനാഥശാല, ആശുപത്രി ആദിയായ പല മഹൽ ക്രിസ്തീയ സ്ഥാപനങ്ങളും ഒരുമിച്ചുനടത്താവുന്നതും ആണു്. ഇങ്ങനെയുള്ള ഒരുയോജിപ്പാണു ചിലരെല്ലാം ഉദ്ദേശി

ക്കന്നേതു എന്നുതോന്നുന്നു. കാര്യമായതും പൂർണ്ണമായതുമായ ഒരു യോജിപ്പുസാധിക്കാത്തപക്ഷം ഇത്രയുമെങ്കിലും ഉണ്ടാകുന്നതുആഗ്രഹിക്കത്തക്കതാണ്. എന്നാൽ നമ്മുടെ നാഥൻ ആഗ്രഹിക്കുന്നതും നാം എല്ലാം ആഗ്രഹിക്കേണ്ടതും പരിപൂർണ്ണമായ ഒരു യോജിപ്പാണ്. അങ്ങനെയുള്ള യോജിപ്പു എത്രകണ്ടു സാധിതപ്രായമാകുമെന്ന് ക്രൂട്ടമായും ആളാംപ്രതിയും ആലോചിക്കുന്നതു് നന്നാണ്. യോജിപ്പെന്നുപറഞ്ഞു അതിൽ അന്തർഭവിച്ചിരിക്കുന്ന തത്വങ്ങളെ വിസ്മരിച്ചുപ്രവൎത്തിക്കാൻ നമുക്കു ഇടയാകരുതെന്നുള്ളതു മാത്രമാണു ഈ ലേഖനത്തിന്റെ ഉദ്ദേശം.

---

## പട്ടക്കാരന്റെ ജീവിത നിയമം.

(ഫാദർ അലക്സിയോസ്)

"ഞങ്ങൾ ക്രിസ്തുവിനുപകരം സ്ഥാനാപതികൾ ആകുന്നു" (൨. കോറ. ൫. ൨൦)

പട്ടത്വത്തിന്റെ വിശുദ്ധവും മഹനീയവുമായ ചുമതലകൾ നിൎവഹിക്കണമെന്നാഗ്രഹിക്കുന്ന എല്ലാ പട്ടക്കാൎക്കും ഒരു ജീവിത നിയമം അത്യന്താപേക്ഷിതമാണ്. പട്ടക്കാരന്റെ ഉദ്യോഗസംബന്ധമായ പരിശീലനങ്ങളെ നിലനിൎത്തുന്നതിനും, ആത്മീയ നിഷ്ഠതയെ നിയന്ത്രിക്കുന്നതിനും, ജീവിതോദ്ദേശം സഫലമാക്കിത്തീൎക്കുന്നതിനും, സ്വയപരിശീലനം (Self discipline) പരിരക്ഷിക്കുന്നതിനും ഒരു ജീവിതനിയമം ഒഴിച്ചുകൂടാൻ പാടില്ലാത്തതാകുന്നു. പട്ടക്കാരന്റെ പൌരോഹിത്യം യേശുതമ്പുരാന്റെ പൌരോഹിത്യത്തിൽ നിന്നുള്ളതാകയാൽ അദ്ദേഹത്തിന്റെ ജീവിതനിയമം ക്രിസ്തുവിന്റെ ജീവിതക്രമത്തെ അനുകരിച്ചു നിൎമ്മിക്കപ്പെട്ടിട്ടുള്ളതായിരിക്കണം. നമ്മുടെ കൎത്താവു പ്രധാനപുരോഹിതനും, തന്റെ ജനത്തിന്റെ പ്രധാന ഇടയനും, പിതാവായദൈവത്തിന്റെ വാത്സല്യപുത്രനും ആകുന്നു. ഈ ക്രമമനുസരിച്ചു പട്ടക്കാരനും പ്രധാന മൂന്നു ചുമതലകൾ ഉണ്ടു്.

### I

പട്ടക്കാരന്റെ ഒന്നാമത്തെ ചുമതല കാനോനികമായ യാമ പ്രാൎത്ഥനകളും മററും നടത്തുക എന്നുള്ളതാണ്. സൎവ്വസൃഷ്ടികളും ദൈവമഹത്വത്തെ അറിയിക്കുവാൻ ചുമതലയുണ്ടെങ്കിൽ ക്രിസ്തുവിന്റെ മണവാട്ടിയാകുന്ന വിശുദ്ധ സഭയ്ക്കു് ഈ

ചുമതല എത്രയധികമായിട്ടുണ്ടു്. ദൈവമഹത്വത്തെ ഉദ്ദേശിച്ചുള്ള ആരാധനക്രമത്തിൽ കേന്ദ്രസ്ഥാനം വഹിക്കുന്നതു വിശുദ്ധ ബലിയാകുന്ന കുർബാനയാണു്. മററുള്ള സകല ആരാധനകളും പ്രാർത്ഥനകളും ഇതിനെ ആശ്രയിച്ചു നിൽക്കുന്നവയോ പ്രാധാന്യേന ഇതിനു താഴെയുള്ളവയൊ മാത്രമാകുന്നു. ചുരുങ്ങിയപക്ഷം എല്ലാ ഞായറാഴ്ചയും പെരുനാൾ ദിവസങ്ങളിലും എങ്കിലും വിശുദ്ധ ബലി അർപ്പിക്കയൊ അതിൽ സംബന്ധിക്കയോ ചെയ്യേണ്ടതു പട്ടക്കാരന്റെ ചുമതലയാണു്. ഇങ്ങനെ കുർബാന അർപ്പിക്കയൊ അതിൽ സംബന്ധിക്കയൊ ചെയ്യുമ്പോൾ എല്ലാം തന്റെ ഇടവകയിലെ ആടുകൾക്കുവേണ്ടി പട്ടക്കാരൻ മദ്ധ്യസ്ഥത ചെയ്യേണ്ടതാണു്. സ്വർഗ്ഗത്തിൽ പുത്രനായ ദൈവം തന്റെ ബലിമുഖാന്തരം നിരന്തരമായി മദ്ധ്യസ്ഥത ചെയ്യുന്നതുപോലെ വി. കുർബാനയാകുന്ന ബലിവഴിയായി പട്ടക്കാരനും തന്റെ ആടുകൾക്കുവേണ്ടി മദ്ധ്യസ്ഥത ചെയ്യുന്നു. കാനോനികമായ യാമപ്രാർത്ഥനകളുംമററും നിവൃത്തിക്കുന്നതിനാൽ പുരോഹിതനും തന്റെഇടവകയും ക്രിസ്തുവിന്റെ ശരീരമാകുന്ന സഭമുഴുവനും തനിക്കു അർപ്പിക്കുന്ന സ്തുതികളിലും സ്തോത്രങ്ങളിലും ഭാഗഭാക്കുകളായിത്തീരുന്നു. ആയതുകൊണ്ടു് വി. കുർബാനയാകുന്ന ബലി അർപ്പണം യാമപ്രാർത്ഥനകളുടെ നിർവ്വഹണം എന്നീ രണ്ടു ചുമതലകളും പട്ടക്കാരന്റെ ജീവിതപ്രമാണത്തിൽ പ്രധാനസ്ഥാനമർഹിക്കുന്നു എന്നുള്ളതു അവിതർക്കിതമത്രെ.

## II

ഇടവകസംബന്ധമായ ചുമതലകളാണു് പട്ടക്കാരന്റെ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ട രണ്ടാമത്തെ സംഗതി. നല്ല ഇടയൻ തന്റെ ആടുകളെ അറിയുകയും പേരുചൊല്ലി അവയെ വിളിക്കയും, നല്ല മേച്ചൽ സ്ഥലത്തേക്കു അവയെ കൂട്ടിക്കൊണ്ടു പോകയും, ദുഷ്ടനിൽനിന്നു് അവയെ സംരക്ഷിക്കുകയും, അവയ്ക്കുവേണ്ടി തന്റെ ജീവനെ വയ്ക്കുകയും ചെയ്യുന്നു. ക്രമമായി ഇടവകയിലെ വീടുകൾ സന്ദർശിക്കുക, ഇടവകയിലെ ഓരോ വ്യക്തികളുടെയും സ്ഥിതിഗതികൾ മനസ്സിലാക്കുക, സൺഡേസ്കൂൾ, പ്രാർത്ഥനായോഗങ്ങൾ മുതലായവ രൂപീകരിച്ചു് അവയുടെ മേൽനോട്ടം ചെയ്യുക, നേരായ പഠനത്തോടും, പ്രാർത്ഥനയോടുംകൂടെ സൌഖ്യോപദേശം നൽകുക, വഴിതെററിപ്പോകുന്ന ആടുകളെ തിരഞ്ഞുപിടിച്ചു തൊഴുത്തിലേക്കു ആനയിക്കു

ക, വചനത്തിലും പ്രവൃത്തിയിലും ആട്ടിൻകൂട്ടത്തിനു മാതൃകയായിരിക്കുക, അവരെ നേർവഴി നടത്തുന്നതിനായിട്ടു തന്റെ സ്വന്ത സുഖത്തേയും സൌകര്യത്തേയും ബലികഴിക്കേണ്ടിവന്നാലും സന്തോഷപൂർവം അതു ചെയ്യുക, മുഖപക്ഷമില്ലാതെ ന്യായപാലനം ചെയ്യുക, അക്രൈസ്തവരെ ക്രിസ്തുവിങ്കലേക്കു ആകർഷിക്കുന്നതിനു വേണ്ട ശ്രമങ്ങൾ ചെയ്യുക, മേല്പട്ടക്കാരുടെ അടുക്കൽ കാനോനികമായ അനുസരണം പാലിക്ക എന്നിത്യാദി വിഷയങ്ങളിൽ പട്ടക്കാരൻ ബദ്ധശ്രദ്ധനായിരിക്കണം. പഠനം, പ്രാർത്ഥന, മദ്ധ്യസ്ഥപ്രാർത്ഥന, വീട്ടുസന്ദർശനം എന്നിവയ്ക്കു പട്ടക്കാരനു് നിശ്ചിത സമയങ്ങൾ ഉണ്ടായിരിക്കണം. ആദ്ധ്യാത്മിക വിഷയങ്ങളെക്കുറിച്ചു് പ്രതിപാദിക്കുന്ന പുസ്തകങ്ങളുടെ പാരായണത്തിൽ പട്ടക്കാരൻ വൈമുഖ്യം പ്രദർശിപ്പിച്ചുകൂടാ. നിത്യവും കുറെ സമയം അതിലേക്കു വേർതിരിക്കേണ്ടതു് അത്യാവശ്യമാണ്. സ്വന്ത ആട്ടിൻകൂട്ടത്തിന്റെ ആത്മീയമായ എതു ആവശ്യവും സാധിച്ചുകൊടുക്കുന്നതിനു് പട്ടക്കാരൻ എപ്പോഴും സന്നദ്ധനായിരിക്കണം. (തുടരും)

---

## ധനസംഭാവനകൾ

(നന്ദിപൂർവ്വം കൈപ്പററിയിരിക്കുന്നു.)

| | രൂ. | ച. | കാ. |
|---|---|---|---|
| മി. എ. സി. വറുഗീസു. സിംഗപ്പൂർ. | ൫ | ൧൪ | ൪ |
| " ഗോവിന്ദൻനായർ നീലഗിരി. | ൩ | ൨൬ | ൦ |
| " മാത്തുണ്ണിദാനിയേൽ വളഞ്ഞപട്ടം.(ഡപ്പി) | ൧ | ൧൦ | ൦ |
| " കൊച്ചുകുഞ്ഞു. കുന്ദംകുളം | ൨ | ൦ | ൦ |
| ശ്രീമതി. തെങ്ങുംകൽ താണ്ടമ്മ. ,, (ഡപ്പി) | ൭ | ൧൦ | ൫ |
| " പുലിക്കോട്ടിൽ കുഞ്ഞുമറിയ. ,, | ൩ | ൦ | ൬ |
| " ചെറുകാക്കശ്ശേരി അച്ചമ്മ. ,, | ൨ | ൦ | ൦ |
| " ഒരു മാന്യസ്ത്രീ. ,, | ൨ | ൨൧ | ൯ |
| " പനയ്ക്കൽ കുഞ്ഞീത്തി. ,, | ൧ | ൦ | ൦ |
| മി. തയ്യിൽവടക്കേടത്തു ഇടിക്കുള. നിരണം. | ൧ | ൦ | ൦ |
| പിടിയരി | പറ. | ഇട. | നാ. |
| കോട്ടയം | ൫ | ൯ | ൦ |
| കവിയൂർ പള്ളിഇടവക | ൬ | ൨ | ൦ |
| പെരുനാട്ടു, വടശ്ശേരിക്കര, നാറാണൻമൂഴി Etc. | ൧൮ | ൨ | ൦ |

നി. വ. ദി. ശ്രീ.

മാർ പീലിക്സ്നോസ് എപ്പിസ്ക്കോപ്പായിൽ നിന്നും

മലങ്കര സുറിയാ[redacted] സണ്ടേസ്ക്കൂൾ അസോസ്യേഷൻ ജനറൽ സെ[redacted]യായി തിരഞ്ഞെടുത്തിരുന്ന റി. ഒ. കോശി ബി. ഡി. അവർകൾക്കു ഇതരജോലികളുടെ ബാഹുല്യംനിമിത്തം വേണ്ടിടത്തോളം സമയം പ്രസ്തുത ജോലിക്കായി വിനിയോഗിക്കുന്നതിനു നിവൃത്തിയില്ലാത്തതിനാൽ, തൽസ്ഥാനത്തേക്കു മി. കെ. സി. വറുഗീസു് അവർകളെ നിയമിച്ചിരിക്കുന്നു. മേലാൽ സണ്ടേസ്ക്കൂൾസംബന്ധിച്ചുള്ള സർവ്വ എഴുത്തുകുത്തുകളും

കെ. സി. വറുഗീസ് ബി. എ.

സി. എം. ഇ. ഹൈസ്ക്കൂൾ, പത്തനംതിട്ട

എന്ന മേൽവിലാസത്തിൽ നടത്തിക്കൊള്ളേണ്ടതാണ്.

ഹൈസ്ക്കൂൾ, പത്തനംതിട്ട.

൨൩-൧-൧൦൭

---

## മലങ്കര
## സുറിയാനിസഭാ സണ്ടേസ്ക്കൂൾ കമ്മററി
## പ്രസിഡണ്ടു്

നി. വ. ദി. ശ്രീ. മാർ പീലക്സീനോസ് എപ്പിസ്ക്കോപ്പാ
എം. എ. ബി. ഡി.

---

## ജനറൽ സെക്രട്ടറി

കെ. സി. വറുഗീസ് ബി. എ.

---

## ഭദ്രാസന ഇടവക സെക്രട്ടറിമാർ

തുമ്പമൺ— സി. എം. ജോൺ ബി. എ. (ഓണേഴ്സ്)
നിരണം— പി. ജി. ജോൺ ബി. എ.
കൊല്ലം— വി. വി. ഏബ്രഹാം ബി. എ.
കോട്ടയം— പി. കെ. വക്കി.

# നോട്ടീസ്

ബെഥനിമാസിക പുതുതായിത്തുടങ്ങീട്ടു അടുത്ത ലക്കത്തോടുകൂടി ഒരു വൎഷം തികയുന്നതാണ്. വരിസംഖ്യതന്നു ഞങ്ങളെ സഹായിച്ചിട്ടുള്ള എല്ലാ മാന്യമഹതീമഹാന്മാരോടും ഞങ്ങൾ നന്ദിയുള്ളവരായിരിക്കുന്നു. എന്നാൽ ഇതെവരെയും വരിസംഖ്യതരാത്ത പലരുമുണ്ടെന്നു വ്യസനസമേതം പ്രസ്താവിച്ചുകൊള്ളുന്നു. ഈ സാമ്പത്തികാധഃപതനകാലത്തു മാസിക നടത്തിക്കൊണ്ടുപോകുന്ന പ്രയാസങ്ങളെപ്പററി വിശേഷവിധിയായി ഞങ്ങൾ ഒന്നും പറയുന്നില്ലാ. ദയവായി വരിസംഖ്യ കഴിയുന്നതുംവേഗം അയച്ചുതന്നു ഞങ്ങളെ സഹായിക്കണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

എന്നു,

മാനേജർ.

# നോട്ടീസ്

൧൨ാംലക്കം ബെഥനിമാസിക സമയത്തിനുതന്നെ അച്ചടിച്ചുതയ്യാറായതാണ്. എന്നാൽ അവിചാരിതമായ ചില പ്രതിബന്ധങ്ങൾമൂലം പതിവനുസരിച്ചു കഴിഞ്ഞമാസത്തിൽതന്നെ മാന്യവരിക്കാൎക്കു അയച്ചുകൊടുപ്പാൻ സാധിക്കാതെ വന്നതിൽ നിൎവ്യാജം വ്യസനിക്കുന്നു.

എന്നു,

മാനേജർ.

---

Printed and Published by Sadhu Varughese for
the Members of the Bethany Asram
at the Capital Printing Works, Kottayam.